# ക്രൈസ്തവ കാഹളം

ഏപ്രിൽ 2014



ഭാഗ്യവാനായ പിതാവേ
സമാധാനത്താലെ പോവുക



## കുരിശിന്റെ വഴി

സ്നേഹത്തിന്റെ വഴിയാണത്
കാരുണ്യത്തിന്റെ വഴിയാണത്
കരുതലിന്റെ വഴിയാണത്
ക്ഷമയുടെ വഴിയാണത്
ഒറ്റപ്പെടൽ, അപമാനം, വേദന, തിരസ്കരണം
ഈവഴിയിലെ തിക്താനുഭവങ്ങൾ

കുരിശിന്റെ വഴിയിലെ പതിനാല് സ്ഥലങ്ങൾക്ക്
അഭിവന്ദ്യരായ പതിനാല് പിതാക്കന്മാർ നൽകുന്ന ധ്യാനം

സാമൂഹികം



രാജ്യം
തെരഞ്ഞെടുപ്പിലേക്ക്

# ഭാഗ്യവാനായ പിതാവേ സമാധാനത്താലെ പോവുക



അന്ത്യോക്യായിലെ
ഓർത്തഡോക്സ് സുറിയാനി സഭയുടെ
പാത്രിയാർക്കീസ്
പരിശുദ്ധ മോറാൻ മോർ ഇഗ്നാത്തിയോസ്
സഖാ പ്രഥമൻ ബാവായുടെ വേർപാടിൽ

## മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ
## അനുശോചനം

# ക്രൈസ്തവ കാഹളം

ഏപ്രിൽ
2014
വാല്യം. 75 ലക്കം 4







## ഇതളുകളിൽ


എഡിറ്റോറിയൽ
പിതൃമൊഴി

6 നോമ്പുകാല സന്ദേശം 2014 ഫ്രാൻസിസ് മാർപാപ്പ

10 അനുസ്മരണം



12
വിധിക്കപ്പെടാതിരിക്കാൻ നമുക്കു വിധിക്കാതിരിക്കാം...

14 ദൈവത്തിന്റെ സ്ഥാനം ഏറ്റെടുക്കുന്ന മനുഷ്യർ...
15 തകർന്നവർക്കായി വീഴുന്ന യേശു...
16 പ്രത്യാശയുടെ അമ്മ വഴിയിൽ...
17 യേശുവിനോടൊപ്പം നടക്കേണ്ടവർ...
18 ഹൃദയത്തിൽ പതിയുന്ന യേശു മുദ്ര...
19 നിനക്ക് എന്റെ കൃപ മതി...
20 ആശ്വാസകരമായ കണ്ടുമുട്ടൽ...
21 തീവ്ര വേദനയുടെ വീഴ്ച...
22 വസ്ത്രത്തിന്റെ ദൈവാംശം...
23 കുരിശിനോട് ചേർത്തുവച്ച്...
24 വാചാലമാകുന്ന മരണം...
25 ഹൃദയനൊമ്പരങ്ങൾ സംഗ്രഹിച്ച്...
26 സ്വർഗ്ഗപ്രവേശനത്തിന്റെ കബറടക്കം...
27 സാമൂഹികം കെ.സി.ബി.സി പുറപ്പെടുവിക്കുന്ന സർക്കുലർ
29 പതിനാറാം പൊതു തെരഞ്ഞെടുപ്പും ഇന്ത്യൻ ജനാധിപത്യവും
31 അനുസ്മരണ എളിമ മുഖമുദ്രയാക്കിയ ശ്രേഷ്ഠപുരോഹിതൻ
33 ധ്യാനം ആയിരിക്കുന്നതിലെ കാത്തിരിപ്പ്
34 ഈവാനിയൻ താളുകൾ പോർച്ചുഗീസുകാർക്ക് മുൻപ്.....
37 സുവിശേഷത്തിലെ ആനന്ദത്തിലെ ദാർശനിക പരിപ്രേക്ഷ്യം
40 മറക്കാത്ത സ്നേഹം




# ന്യൂസ് പേപ്പറും ചരലും

അടുത്തയിടെ നഗരത്തിലെ ഒരു ചാപ്പലിൽ കണ്ട കാഴ്ച. ബഞ്ചുകൾക്കിടയിൽ ഒരുപഴയ ന്യൂസ് പേപ്പറിൽ കുറച്ച് ചരൽ പൊതിഞ്ഞ് വച്ചിരിക്കുന്നു. ആരെങ്കിലും കൃസൃതി കാണിച്ചതാണോ? പുതിയ തലമുറയല്ലേ! എത്ര ആലോചിച്ചിട്ടും ഒരു പിടിയും കിട്ടുന്നില്ല. ചാപ്പലിൽ എന്തിനാ ചരല്? കുറച്ച് കഴിഞ്ഞപ്പോൾ രണ്ടു പെൺക്കുട്ടികൾ വന്നു. കണ്ടിട്ട് ഡിഗ്രിക്ക് പഠിക്കുന്നവരാണന്നു തോന്നുന്നു. അവർ ചാപ്പലിൽ കയറി കുരിശ് വരച്ച് കുമ്പിട്ട് സ്വസ്ഥാനങ്ങളിൽ പോയി ഇരുന്നു. പിന്നെ അവർ ന്യൂസ് പേപ്പറിൽ പൊതിഞ്ഞ് വച്ചിരുന്ന ചരൽ എടുത്തു. ന്യൂസ്പേപ്പർ നിലത്ത് വിരിച്ച് ചരൽ അതിൽ നിരത്തി. അതിൽ മുട്ടുകുത്തി. പിന്നെ അവർ തുടങ്ങി. ''കുരിശിൽ മരിച്ചവനെ....'' കൂട്ടുകാരികൾ ഒരുമിച്ച് കുരിശിന്റെ വഴി നടത്തുകയാണ്. കണ്ട കാഴ്ച ഏതെങ്കിലും സന്ന്യാസ ഭവനത്തിലെ നോവീഷ്യേറ്റിന്റെ ചാപ്പലിലല്ല. നഗരത്തിലെ പ്രശസ്തമായ ഒരു കലാലയത്തിന്റെ ചാപ്പലിലാണ്. തങ്ങളുടെയും ക്യാമ്പസിന്റെയും വിശുദ്ധീകരണത്തിനായി ആ കുട്ടികൾ പ്രാർത്ഥിക്കുകയാണ്. വിശുദ്ധീകരണത്തിന് സ്വന്തം ശരീരത്തിൽ വേദന അനുഭവിച്ച് പ്രാർത്ഥിക്കുന്ന കുട്ടികൾ. ഈ ലോകം, ഈ തലമുറ നമുക്ക് പ്രതീക്ഷ നൽകുന്നു. ''കൈകാൽകളും കല്ലിൽ മുട്ടി തട്ടി പൊട്ടി കീറുന്നയ്യോ'' എന്ന് പ്രാസം ഒപ്പിച്ച് പാടുന്നതിനപ്പുറത്ത്, കർത്താവ് അനുഭവിച്ച വേദനയിലൊരംശം തങ്ങളുടെ ശരീരത്തിൽ കൂടി സഹിക്കുവാൻ ഈ കുട്ടികൾ കാണിക്കുന്ന താല്പര്യം അതിശയിപ്പിച്ച ഒരനുഭവമായിരുന്നു.

നോമ്പുകാലത്ത് കണ്ട ഈ കാഴ്ച കർത്താവിന്റെ കുരിശിന്റെ വഴിയിലേക്കാണ് നമ്മെ കൂട്ടികൊണ്ടു പോകുന്നത്. ജീവിതത്തിൽ കുരിശെടുത്തവരും കുരിശുമായി ജീവിതവഴികളിൽ യാത്ര ചെയ്യുന്നവരുമാണ് നാം. ഈ വഴികൾ നമുക്ക് കഠിനമാണ്. പക്ഷേ നാം ഒറ്റയ്ക്കല്ല. നമുക്ക് മുൻപെ, നമുക്കൊപ്പം കർത്താവ് ഈ കുരിശുമായി യാത്രചെയ്യുന്നു. പ്രതിസന്ധികളിൽ പെട്ട് നിൽക്കുന്ന മനുഷ്യനെ കർത്താവ് കുരിശുമായി മുന്നോട്ട് നയിക്കുന്നു. കുരിശ് നമ്മുടെ രക്ഷയുടെ അടയാളമാണ്. രക്ഷയ്ക്ക് ഇതിനപ്പുറത്ത് ഒരടയാളവും നമുക്ക് നൽകപ്പെട്ടിട്ടില്ല. നമുക്ക് കുരിശിന്റെ വഴിയേ പോകാം. ക്ഷമയുടെ, ത്യാഗത്തിന്റെ , സ്നേഹത്തിന്റെ, കാരുണ്യത്തിന്റെ, കരുതലിന്റെ വഴിയാണത്. ബലഹീനമെന്നും പരാജയമെന്നും തോന്നുമെങ്കിലും ഉയർപ്പിന്റെ ശക്തി അതിനുള്ളിലുണ്ട്.

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



# പിതൃമൊഴി

## രക്ഷാകരമായ കഷ്ടാനുഭവം ജീവദായകമായ പുനരുത്ഥാനം

വലിയനോമ്പിന്റെ പകുതി നാം പിന്നിടുകയാണ്. നമ്മുടെ പ്രാർത്ഥനയും പ്രായശ്ചിത്തവും ഉപവാസവും വർജ്ജനയും നമ്മുടെ കർത്താവിന്റെ പീഡാനുഭവത്തോടും കുരിശുമരണത്തോടും മഹത്വകരമായ പുനരുത്ഥാനത്തോടും ചേർത്തു നിർത്തുന്നു. സ്വർഗ്ഗം തുറന്ന് നമ്മുടെ മേൽ ദൈവം അവിടുത്തെ കൃപ വർഷിക്കുന്ന കാലഘട്ടമാണിത്. വിശുദ്ധ വചനത്തിൽ നമ്മുടെ കർത്താവിന്റെ രൂപാന്തരീകരണ സംഭവം രേഖപ്പെടുത്തിയിട്ടുണ്ട്. ഇതിനുശേഷം അവിടുത്തെ പീഡാനുഭവവും കുരിശുമരണവും അവിടുന്ന് പ്രവചിക്കുന്നു. രൂപാന്തരീകരണ സമയത്ത് കർത്താവ് പത്രോസിനെയും യാക്കോബിനെയും യോഹന്നാനെയും ഒപ്പം കൂട്ടിയിരുന്നു. അവരുടെ ഹൃദയങ്ങൾ ദൈവിക പ്രകാശത്താൽ നിറഞ്ഞതായിരുന്നു. മരണവും പീഡയും ലോകത്തേക്ക് കൊണ്ടുവരുന്ന ഇരുട്ടിനെ അതിജീവിക്കുവാൻ ദൈവിക പ്രകാശം നമ്മുടെ ഹൃദയങ്ങളിൽ നിറയണം. ആധുനിക കാലഘട്ടം നമ്മുടെ മുന്നിൽ വച്ചുനീട്ടുന്നത് നമ്മെ വഴിതെറ്റിക്കുന്ന ഇരുട്ടാണ്. ഇവിടെ പ്രകാശത്തിന്റെ മക്കൾ ആകുന്നതിനുള്ള വിളിയാണ് നമുക്കുള്ളത്. ''അവങ്കലേക്ക് നോക്കിയവർ പ്രകാശിതരായി'' എന്ന് സങ്കീർത്തകൻ പറയുന്നതുപോലെ ദൈവീക പ്രകാശത്താൽ നാം നിറയണം. ലോകത്ത് വ്യാപിക്കുന്ന ഇരുട്ടിനെ പായിക്കുവാൻ നാം ശക്തി സംഭരിക്കണം.

കുരിശുമരണം ദൈവിക പദ്ധതിയുടെ ഭാഗമായിരുന്നു. സീനായ് മലയിൽ ദൈവം തന്റെ തെരഞ്ഞെടുക്കപ്പെട്ട ജനമായ ഇസ്രായേലുമായി ഒരു ഉടമ്പടിയുണ്ടാക്കി. ''ഞാൻ നിങ്ങളുടെ ദൈവവും നിങ്ങൾ എന്റെ ജനവുമായിരിക്കും''. ഈ ഉടമ്പടിയുടെ പൂർത്തീകരണമാണ് കർത്താവിന്റെ കുരിശുമരണത്തിൽ സംഭവിക്കുന്നത്. ലോകാതിർത്തികളോളമുള്ള സകല രാജ്യങ്ങളും വംശങ്ങളും ജനതകളും ഈ ഉടമ്പടിയിൽ കൂട്ടിച്ചേർക്കപ്പെട്ടു. ഇസ്രായേലിന് മാത്രമായി പഴയ ഉടമ്പടി പരിമിതപ്പെട്ടിരുന്നുവെങ്കിൽ പുതിയ ഉടമ്പടി പരിമിതികളെ അതിജീവിക്കുന്നു. ആരും ഇവിടെ ഒഴിവാക്കപ്പെടുന്നില്ല. ദൈവഹിതവും ദൈവികപദ്ധതികളും നിറവേറ്റുവാൻ ഇറങ്ങിത്തിരിക്കുമ്പോൾ ധാരാളം പ്രതിസന്ധികൾ നാം നേരിടും. പക്ഷേ അവ ദൈവേഷ്ഠമായതിനാൽ നാം അതിനെ അതിജീവിക്കും ഒടുവിൽ അതിശയിപ്പിക്കുന്ന വിജയത്തിലേക്കാണ് അത് നമ്മെ കൊണ്ടുച്ചെന്നെത്തിക്കുന്നത്.

കർത്താവിന്റെ മഹത്വത്തോടെയുള്ള ഉത്ഥാനം അതിശയിപ്പിക്കുന്ന വിജയമാണ്. സത്യത്തെ ആർക്കും മൂടിവയ്ക്കുവാൻ കഴിയുകയില്ല. ഭൂരിപക്ഷത്തിന്റെ അടിസ്ഥാനത്തിൽ മാത്രം സത്യം നിശ്ചയിക്കുന്ന ഒരു കാലഘട്ടത്തിൽ, സത്യത്തിന് മനുഷ്യൻ കൽപ്പിക്കുന്ന ഭൂരിപക്ഷം ആവശ്യമില്ലന്ന വലിയ യാഥാർത്ഥ്യം കർത്താവിന്റെ ഉയിർപ്പ് നമ്മെ പഠിപ്പിക്കുന്നു. ഒരിക്കലും മങ്ങാത്ത പ്രകാശമായി അവൻ കല്ലറയിൽ നിന്നും ഉയിർത്തു. ഇരുൾ നിറഞ്ഞ വഴികളിൽ അവൻ നമ്മുടെ പാതയ്ക്ക് പ്രകാശമാണ്.

ജീവിതത്തിലെ ക്ലേശങ്ങൾ സഹിച്ചു നീങ്ങുന്നവർ!
ജീവിതത്തിലെ ക്ലേശങ്ങൾ വിധിയായി കാണുന്നവർ!
ജീവിതത്തിലെ ക്ലേശങ്ങൾ യേശു സഹിച്ചതുപോലെ
സഹിച്ച് യേശുവിന്റെ വഴിയെ നടക്കുന്നവർ!
യേശുവിന്റെ വഴിയെ നടക്കുന്നവർ കാൽവരിയിലെ
മരക്കുരിശും കടന്ന് ഉയിർപ്പിന്റെ ശോഭയുള്ള
കുരിശു ദർശിക്കും! ആ പ്രഭാവലയത്തിൽ
തേജോമയമായ ഭാവം പൂകും!

ഏവർക്കും അനുഗ്രഹകരമായ നോമ്പും, രക്ഷാകരമായ പീഡാനുഭത്തിന്റെയും, കുരിശുമരണത്തിന്റെയും, ജീവദായകമായ അവിടുത്തെ ഉത്ഥാനത്തിന്റെയും നന്മകൾ നേരുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# നോമ്പുകാല സന്ദേശം 2014

### ഫ്രാൻസിസ് മാർപാപ്പ

''അവൻ നിങ്ങളെപ്രതി ദരിദ്രനായി;
തന്റെ ദാരിദ്ര്യത്താൽ നിങ്ങൾ
സമ്പന്നരാകാൻ വേണ്ടിത്തന്നെ ''(2 കോറി 8:9)

പ്രിയസഹോദരീ സഹോദരൻമാരേ,

നോമ്പുകാലം സമീസ്ഥമായിരിക്കുന്ന ഈ സന്ദർഭത്തിൽ, വ്യക്തികളും സമൂഹവുമെന്ന നിലയിൽ നമ്മുടെ മാനസാന്തരത്തിന്റെ മാർഗത്തെക്കുറിച്ച് സഹായകരമായ ചില ചിന്തകൾ നൽകാൻ ഞാൻ ആഗ്രഹിക്കുന്നു. ഈ ചിന്തകൾ വിശുദ്ധ പൗലോസിന്റെ വാക്കുകളാൽ പ്രചോദിക്കപ്പെട്ടവയാണ്. നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കൃപ നിങ്ങൾക്ക് അറിയാമല്ലോ. അവൻ സമ്പന്നനായിരുന്നിട്ടും നിങ്ങളെപ്രതി ദരിദ്രനായി. തന്റെ ദാരിദ്ര്യത്താൽ നിങ്ങൾ സമ്പന്നരാകാൻ വേണ്ടിത്തന്നെ (2 കോറി 8:9). അപ്പസ്തോലൻ കോറിന്തിലെ ക്രിസ്ത്യാനികൾക്ക് എഴുതുകയായിരുന്നു. ആവശ്യത്തിൽപ്പെട്ട ജറുസലേമിലെ ക്രിസ്ത്യാനികളെ ഔദാര്യപൂർവ്വം സഹായിക്കാൻ വേണ്ടിയാണ് എഴുതിയത്. വിശുദ്ധ പൗലോസിന്റെ ഈ വാക്കുകൾക്ക് ഇന്ന് നമ്മെ സംബന്ധിച്ച് എന്ത് അർത്ഥമാണുള്ളത്? ദാരിദ്ര്യത്തിലേക്ക് പ്രത്യേകിച്ച് സുവിശേഷപരമായ ദാരിദ്ര്യത്തിലേക്ക് ഉള്ള ഈ ക്ഷണത്തിനുള്ള അർത്ഥമെന്താണ്?

**ക്രിസ്തുവിന്റെ കൃപ**

ഒന്നാമതായി ദൈവം എങ്ങനെ പ്രവർത്തിക്കുന്നുവെന്ന് ഇതു കാണിക്കുന്നു. അവിടുന്ന് ലൗകികാധികാരത്തിന്റെയും സമ്പത്തിന്റെയും വസ്ത്രമണിഞ്ഞ് സ്വയം വെളിപ്പെടുത്തുന്നില്ല. മറിച്ച് ദൗർബല്യത്തിന്റെയും ദാരിദ്ര്യത്തിന്റെയും വേഷമണിഞ്ഞ് അവിടുന്ന് കാണപ്പെട്ടു. അവിടുന്ന് സമ്പന്നനായിരുന്നിട്ടും നിങ്ങളെ പ്രതി ദരിദ്രനായി. ക്രിസ്തു ദൈവത്തിന്റെ നിത്യനായ ശൂന്യനായി. എല്ലാ കാര്യങ്ങളിലും നമ്മെപ്പോലെയാകാൻ വേണ്ടിത്തന്നെ (ഫിലി2:7; ഹെബ്രാ 4:15). ദൈവം മനുഷ്യനായിത്തീർന്നുവെന്നത് വലിയ രഹസ്യമാണ്! എന്നാൽ ഇതിന്റെയെല്ലാം കാരണം അവിടുത്തെ സ്നേഹമാണ്. കൃപയും ഔദാര്യവുമായിട്ടുള്ള സ്നേഹം, അടുത്തുവരാനുള്ള ആഗ്രഹം, സ്നേഹിക്കപ്പെട്ട വ്യക്തിക്കുവേണ്ടി സ്വയംബലിയായി സമർപ്പിക്കുന്നതിൽ ശങ്കിക്കാത്ത സ്നേഹം, നമ്മൾ എല്ലാ കാര്യത്തിലും സ്നേഹിക്കുന്ന വ്യക്തിയുമായി പങ്കുവയ്ക്കുന്നു. അത് പരസ്നേഹമാകുന്ന സ്നേഹമാണ്. സ്നേഹം നമ്മെ സദൃശരാക്കുന്നു. അത് സമത്വം സൃഷ്ടിക്കുന്നു. അത് വിഭജനഭിത്തികളെ തകർക്കുകയും അകൽച്ച ഇല്ലാതാക്കുകയും ചെയ്യുന്നു. ദൈവം നമ്മോട് ഇപ്രകാരമാണ് പ്രവർത്തിച്ചത്. യഥാർത്ഥത്തിൽ യേശു സ്വന്തം കൈകൾ കൊണ്ട് അധ്വാനിച്ചു. മാനുഷിക മനസ്സോടെ ചിന്തിച്ചു. മാനുഷിക തെരെഞ്ഞെടുപ്പു വഴി പ്രവർത്തിച്ചു. മാനുഷിക ഹൃദയത്തോടെ സ്നേഹിക്കുകയും ചെയ്തു. കന്യകാമറിയത്തിൽ നിന്നു ജനിച്ച അവിടുന്ന് യഥാർത്ഥത്തിൽ നമ്മിൽ ഒരാളായി. പാപമൊഴികെ എല്ലാറ്റിലും നമ്മെപ്പോലെയായി (ഗാവുദിയും ഏത്ത് സ്പെസ് 22).

യേശു തന്നെത്തന്നെ ദരിദ്രനാക്കി അവിടുന്ന് ദാരിദ്ര്യത്തിനുവേണ്ടി ദാരിദ്ര്യത്തെ സ്നേഹിച്ചില്ല. പിന്നെയോ

വിശുദ്ധ പൗലോസ് പറയുന്നതുപോലെ തന്റെ ദാരിദ്ര്യം കൊണ്ട് നിങ്ങൾ സമ്പന്നരാകാൻ വേണ്ടി ദാരിദ്ര്യം അന്വേഷിച്ചു. അത് വാക്കുകൾ കൊണ്ടുള്ള കളിയല്ല സൂചനാത്മക ശൈലി പ്രയോഗമല്ല. പിന്നയോ ഇത് ദൈവത്തിന്റെ യുക്തിയുടെ സംക്ഷേപമാണ്. സ്നേഹത്തിന്റെ യുക്തിയുടെ, മനുഷ്യാവതാരത്തിന്റെയും കുരിശിന്റെയും യുക്തിയുടെ സംക്ഷേപം. ഭക്തികൊണ്ടും പരക്ഷേമചിന്തകൊണ്ടും ഒരുവൻ തന്റെ സമൃദ്ധിയിൽ നിന്ന് ധർമ്മം കൊടുക്കുന്നതുപോലെ നമ്മുടെ രക്ഷ സ്വർഗത്തിൽ നിന്ന് വീഴാൻ ദൈവം അനുവദിച്ചില്ല. ക്രിസ്തുവിന്റെ സ്നേഹം വ്യത്യസ്തമാണ്. യേശു യോർദാൻ നദിയിലെ ജനങ്ങളുടെ ഇടയിലേക്ക് ഇറങ്ങുകയും സ്നാപക യോഹന്നാനിൽ നിന്ന് മാമ്മോദീസാ സ്വീകരിക്കുകയും ചെയ്തു. അവിടുത്തേക്ക് പശ്ചാത്താപത്തിന്റേയോ മാനസാന്തരത്തിന്റേയോ ആവശ്യമുണ്ടായിരുന്നതുകൊണ്ടല്ല, അങ്ങനെ ചെയ്തത്. പാപപ്പൊറുതി ആവശ്യമുള്ളവരുടെയിടയിൽ, പാപികളായ നമ്മുടെയിടയിൽ , ആയിരിക്കാനും നമ്മുടെ പാപങ്ങളുടെ ഭാരം വഹിക്കാനും വേണ്ടിയാണ് അങ്ങനെ ചെയ്തത്. ഇങ്ങനെ നമ്മെ ആശ്വസിപ്പിക്കാനും രക്ഷിക്കാനും നമ്മുടെ ദുരിതത്തിൽ നിന്ന് നമ്മെ സ്വതന്ത്രരാക്കാനും അവിടുന്ന് നിശ്ചയിച്ചു. ''ക്രിസ്തുവിന്റെ സമ്പത്ത് കൊണ്ടല്ല അവിടുത്തെ ദാരിദ്ര്യം കൊണ്ടാണ് നമ്മൾ സ്വതന്ത്രരാക്കപ്പെട്ടത് '' എന്ന അപ്പസ്തോലന്റെ പ്രസ്താവന ശ്രദ്ധേയമാണ്. എന്നാലും ക്രിസ്തുവിന്റെ ദുർഗ്രഹ സമ്പന്നതയെക്കുറിച്ച് വിശുദ്ധ പൗലോസിന് നന്നായിട്ട് അറിയാം (എഫേ 3/8). അവിടുന്ന് എല്ലാറ്റിന്റെയും അവകാശിയാണെന്ന് അദ്ദേഹത്തിനറിയാം (ഹെബ്രാ 1:2).

അതുകൊണ്ട് ക്രിസ്തു നമ്മെ സ്വതന്ത്രരാക്കാനും സമ്പന്നരാക്കാനും ഉപയോഗിക്കുന്ന ഈ ദാരിദ്ര്യം എന്താണ്? അത് അവിടുന്ന് നമ്മെ സ്നേഹിക്കുന്ന രീതിയാണ്. മരണാസന്നനായി വഴിയരുകിൽ ഉപേക്ഷിക്കപ്പെട്ട മനുഷ്യന് നല്ല സമരായൻ അയൽക്കാരനായതുപോലെ (ലൂക്കാ 10/25) നമ്മുടെ അയൽക്കാരനായിരിക്കുന്ന രീതിയാണ്. അവിടുത്തെ സ്നേഹത്തിന്റെ കാരുണ്യവും അനുകമ്പയും ഐക്യദാർഢ്യവുമാണ് നമുക്ക് യഥാർത്ഥമായ സ്വാതന്ത്ര്യവും രക്ഷയും സന്തോഷവും നൽകുന്നത്. നമ്മെ സമ്പന്നരാക്കുന്ന ക്രിസ്തുവിന്റെ ദാരിദ്ര്യമെന്നത് നമ്മോടുള്ള ദൈവത്തിന്റെ അനന്തമായ കാരുണ്യത്തിന്റെ പ്രകടനമെന്ന നിലയിൽ അവിടുന്ന് നമ്മുടെ ശരീരം സ്വീകരിക്കുകയും നമ്മുടെ ദൗർബല്യങ്ങളും പാപങ്ങളും വഹിക്കുകയും ചെയ്തു എന്നാണ്. ക്രിസ്തുവിന്റെ ദാരിദ്ര്യം സർവ്വോത്കൃഷ്ടമായ നിധിയാണ്. യേശുവിന് പിതാവായ ദൈവത്തിലുള്ള അതിരറ്റ വിശ്വാസം, സ്ഥിരമായ ആത്മധൈര്യം, എപ്പോഴും പിതാവിന്റെ ഇഷ്ടം മാത്രം നിറവേറ്റാനും അവിടുത്തേക്ക് നന്ദി പറയാനുമുള്ള ആഗ്രഹവും ആണ് അവിടുത്തെ സമ്പത്ത്. താൻ സ്നേഹിക്കപ്പെടുന്നുവെന്ന് തോന്നുകയും മാതാപിതാക്കന്മാരെ അവരുടെ സ്നേഹത്തെയും അനുകമ്പയെയും കുറിച്ചും ഒരു നിമിഷവും സംശയിക്കാതെ സ്നേഹിക്കുകയും ചെയ്യുന്ന ശിശുവിനെപ്പോലെ യേശു സമ്പന്നനാണ്. യേശുവിന്റെ സമ്പത്ത് ദൈവപുത്രനായിരിക്കുന്നുവെന്നതിലാണ്. പിതാവിനോടുള്ള അവിടുത്തെ അനന്യമായ ബന്ധം ദരിദ്രനായ ഈശോമിശിഹായുടെ പരമോത്കൃഷ്ടമായ വിശേഷാനുകൂല്യമാണ്. വഹിക്കാൻ എളുപ്പമുള്ള തന്റെ നുകം യേശു നമ്മോട് ആവശ്യപ്പെടുമ്പോൾ സമ്പന്നമായ തന്റെ ദാരിദ്യം കൊണ്ടും ദരിദ്ര്യമായ തന്റെ സമ്പന്നത കൊണ്ടും സമ്പന്നരാകാൻ നമ്മോട് ആവശ്യപ്പെടുകയാണ്. അവിടുത്തെ പുത്രസഹജവും ഭ്രാതൃസഹജവുമായ ആത്മാവിൽ പങ്കുചേരാനും പുത്രനിൽ പുത്രീപുത്രന്മാരും പ്രഥജാതനായ സഹോദരനിൽ സഹോദരിസഹോദരന്മാരാകാനും വേണ്ടിയാണത് (റോമാ 8/29)

ഒരു വിശുദ്ധനായിരിക്കാൻ കഴിയുന്നില്ലെന്നതാണ് യഥാർത്ഥ ദു:ഖം (എൽ ബ്ലോയ്) എന്നു പറയാറുണ്ട്. നമുക്ക് ഇങ്ങനെ പറയാം. യഥാർത്ഥത്തിൽ ഒരു ദാരിദ്ര്യമേയുള്ളൂ; ദൈവത്തിന്റെ മക്കളായും ക്രിസ്തുവിന്റെ സഹോദരിസഹോദരിന്മാരായും ജീവിക്കാൻ കഴിയാത്തതാണ് ആ ദാരിദ്ര്യം.

**നമ്മുടെ സാക്ഷ്യം**

ദാരിദ്ര്യത്തിന്റെ ഈ മാർഗ്ഗം യേശുവിന്റെ മാർഗമാണ്. എന്നാൽ അവിടുത്തെ ശരിയായ മാനുഷിക വിഭവങ്ങൾ കൊണ്ടേ ലോകത്തെ രക്ഷിക്കാൻ കഴിയൂ എന്ന് നമ്മൾ ചിന്തിച്ചേക്കാം. ഇത് ശരിയല്ല. ദൈവം മനുഷ്യവംശത്തെ എല്ലാകാലത്തും എല്ലാ സ്ഥലത്തും രക്ഷിച്ചുക്കൊണ്ടിരിക്കുന്നത് ക്രിസ്തുവിന്റെ ദാരിദ്ര്യത്തിലൂടെയാണ്. കൂദാശകളിലും വാക്കുകളിലും ദരിദ്രരുടേതായ തന്റെ സഭയിലും സ്വയം ദരിദ്രനാക്കുന്ന ക്രിസ്തുവിന്റെ ദാരിദ്ര്യത്തിലൂടെയാണ്. ദൈവത്തിന്റെ സമ്പന്നത, നമ്മുടെ സമ്പത്തിലൂടെയല്ല, പിന്നെയോ ക്രിസ്തുവിന്റെ, പരിശുദ്ധാത്മാവിൽ സജീവമാക്കപ്പെടുന്ന നമ്മുടെ വൈയക്തിവും സാമൂഹികവുമായ ദാരിദ്ര്യത്തിലൂടെ മാത്രമാണ് കടന്നുപോകുന്നത്.

ക്രൈസ്തവരായ നമ്മൾ നമ്മുടെ ഗുരുവിനെ പിഞ്ചെന്നുകൊണ്ട്, നമ്മുടെ സഹോദരിസഹോദരന്മാരുടെ ദാരിദ്ര്യത്തെ നേരിടാനും അതിനെ സ്പർശിക്കാനും അതിനെ നമ്മുടേതാക്കാനും അതിനെ ലഘൂകരിക്കാൻ വേണ്ട പ്രായോഗിക മാർഗ്ഗങ്ങൾ സ്വീകരിക്കുവാനും വിളിക്കപ്പെട്ടിരിക്കുന്നു. അനാഥത്വവും ദാരിദ്ര്യവും ഒന്നല്ല. അനാഥത്വം വിശ്വാസവും പിൻതുണയും പ്രത്യാശയുമില്ലാത്ത ദാരിദ്ര്യമാണ്. മൂന്ന് തരത്തിലുള്ള അനാഥത്വമുണ്ട്: ഭൗതികം, ധാർമ്മികം, ആധ്യാത്മികം, ഭൗതികമായ അനാഥത്വമാണ് സാധാരണമായി ദാരിദ്ര്യമെന്നു വിളിക്കപ്പെടുന്നത്. മനുഷ്യ മഹത്ത്വത്തിന് വിരുദ്ധമായ സാഹചര്യങ്ങളിൽ ജീവിക്കുന്നവരെ അതു ബാധിക്കുന്നു. മൗലികാവകാശങ്ങൾ ലഭിക്കാത്തവരെയും ഭക്ഷണം, ജലം ആരോഗ്യപാലനം തൊഴിൽ സാംസ്കാരികമായി വികസിക്കാനും വളരാനും വേണ്ട അവസരം എന്നതൊക്കെ ഇല്ലാത്തവരെയും അതു ബാധിക്കുന്നു. ഈ അനാഥത്വത്തോടു പ്രത്യുത്തരിക്കുന്നതിന് സഭ ഈ ആവശ്യങ്ങളിൽ സഹായിക്കുന്നു. ശുശ്രൂഷ (ദിയാക്കോണിയ) നല്കുന്നു. മനുഷ്യ വംശത്തിന്റെ മുഖത്തെ വിരൂപമാക്കുന്ന ഈ മുറിവുകളെ വച്ചു കെട്ടുന്നു. ദരിദ്രരിലും സമൂഹഭ്രഷ്ടരിലും നമ്മൾ ക്രിസ്തുവിന്റെ മുഖം കാണുന്നു. ദരിദ്രരെ സ്നേഹിച്ചും സഹായിച്ചും നാം ക്രിസ്തുവിനെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുന്നു. ലോകത്തിൽ മനുഷ്യ മഹത്വത്തിന്റെ ലംഘനങ്ങളും വിവേചനവും ദുരുപയോഗവും അവസാനിപ്പിക്കുന്നതിന് വേണ്ടിയും നമ്മൾ പരിശ്രമിക്കുന്നുണ്ട്. എന്തെന്നാൽ ഇവയെല്ലാമാണ് മിക്കപ്പോഴും അനാഥത്വത്തിന്റെ കാരണങ്ങൾ. അധികാരവും സുഖാസക്തിയും പണവും വിഗ്രഹങ്ങളാകുമ്പോൾ സമ്പത്തിന്റെ നീതി പൂർവ്വകമായ

വിഭജനമെന്ന ആവശ്യത്തിനു നല്കേണ്ട മുൻഗണന അവയ്ക്ക് നല്കപ്പെടുന്നു. അതുകൊണ്ട് നമുടെ മനസ്സാക്ഷി നീതിയിലേക്കും സമത്വത്തിലേക്കും ലാളിത്യത്തിലേക്കും പങ്കു വയ്ക്കലിലേയ്ക്കും തിരിയേണ്ടിരിക്കുന്നു.

ധാർമ്മികമായ അനാഥത്വവും ഇതുപോലെ തന്നെയുള്ള പ്രശ്നമാണ്. അത് തിന്മയ്ക്കും പാപത്തിനും വിധേയപ്പെടുന്നത് കൊണ്ടുള്ള അടിമത്തമാണ്. കുടുംബാംഗം- മിക്കപ്പോഴും ഒരു യുവാവ്- മദ്യത്തിനും മയക്കുമരുന്നിനും ചൂതുകളിക്കും അശ്ലീല സാഹിത്യത്തിനും അടിമയാകുമ്പോൾ എത്രമാത്രം വേദനയാണ് കുടുംബങ്ങളിൽ ഉണ്ടാകുന്നത്. ജീവിതത്തിൽ അർത്ഥം കാണാത്ത അല്ലെങ്കിൽ ഭാവിയെപ്പറ്റി പ്രത്യാശയില്ലാത്ത എത്രയോ ആളുകളുണ്ട്. എത്രയോ വ്യക്തികൾക്ക് പ്രത്യാശ നഷ്ടപ്പെട്ടിരിക്കുന്നു. നീതിയില്ലാത്ത സാമൂഹ്യാവസ്ഥകൾ മൂലം എത്രയോ പേർ ഈ അനാഥത്വത്തിൽ മുങ്ങിത്താഴുന്നു. അപ്പം നേടുന്നവരെന്ന നിലയിലുള്ള മഹത്വത്തെ എടുത്ത് കളയുന്ന തൊഴിലില്ലായ്മ, വിദ്യാഭ്യാസത്തിനും ആരോഗ്യപാലത്തിനും തുല്യമായ സൗകര്യം ലഭിക്കായ്മ എന്നിവ കൊണ്ട് അങ്ങനെ സംഭവിക്കുന്നു. ഇങ്ങനെയുള്ള സാഹചര്യങ്ങളിൽ ധാർമിക അനാഥത്വം ആത്മഹത്യയ്ക്കു പ്രേരണയായി കരുതപ്പെടാം. സാമ്പത്തിക നാശത്തിനു കൂടി കാരണമാകുന്ന ഇത്തരം അനാഥത്വം എല്ലായ്പ്പോഴും ആധ്യാത്മികമായ അനാഥത്വത്തോട് ബന്ധപ്പെട്ടിരിക്കുന്നു. അതാകട്ടെ നാം ദൈവത്തിൽ നിന്നു പിന്തിരിയുകയും അവിടുത്തെ സ്നേഹം തള്ളിക്കളയുകയും ചെയ്യുമ്പോൾ അനുഭവിക്കുന്നതാണ്. ക്രിസ്തുവിലൂടെ നമ്മിലേയ്ക്ക് എത്തിച്ചേരുന്ന ദൈവത്തെ നമുക്ക് ആവശ്യമില്ലെന്ന് നാം വിചാരിക്കുന്നുവെങ്കിൽ നമ്മുടെ കാര്യങ്ങളെല്ലാം നമുക്ക് തന്നെ നിർവഹിക്കാൻ കഴിയുമെന്ന് വിശ്വസിക്കുന്നത് കൊണ്ട് നാം അങ്ങനെ ചെയ്യുന്നുവെങ്കിൽ നാം വീഴാൻ പോവുകയാണ്. ദൈവത്തിനുമാത്രമെ നമ്മെ യഥാർത്ഥത്തിൽ രക്ഷിക്കാനും സ്വതന്ത്രരാക്കാനും കഴിയുകയുള്ളു.

ആധ്യാത്മിക അനാഥത്വത്തിനുള്ള യഥാർത്ഥ മറുമരുന്ന് സുവിശേഷമാണ്. ക്രിസ്ത്യാനികളെന്ന നിലയിൽ നാം എവിടെപ്പോയാലും വിമാചനകരമായ സന്ദേശം പ്രഘോഷിക്കണം. ചെയ്ത പാപങ്ങൾക്ക് മാപ്പു കിട്ടാൻ സാധിക്കുമെന്നും നമുടെ പാപാവസ്ഥയെക്കാൾ വലിയവനാണു ദൈവമെന്നും അവിടുന്ന് എപ്പോഴും നമ്മെ സൗജന്യമായി സ്നേഹിക്കുന്നുവെന്നും നാം കൂട്ടായ്മയ്ക്കും ശാശ്വത ജീവതത്തിനും വേണ്ടി സൃഷടിക്കപ്പെട്ടവരാണെന്നുമുള്ള വാർത്ത അറിയിക്കണം. കാരുണ്യത്തിന്റെയും പ്രത്യാശയുടെയും, ഈ സന്ദേശത്തിന്റെ സന്തോഷപൂർണരായ മുന്നോടികളാകാൻ കർത്താവ് നമ്മോട് ആവശ്യപ്പെടുന്നു. ഈ സദ്വാർത്ത് പ്രചരിപ്പിക്കുന്നത് തീവ്രമായ ആനന്ദത്തിന്റെ അനുഭവമാണ്. നമ്മെ ഏല്പിച്ചിട്ടുള്ള നിക്ഷേപം പങ്കു വയ്ക്കുന്നത്, തകർന്ന ഹൃദയങ്ങളെ ആശ്വസിപ്പിക്കുന്നത്, അന്ധകാരം അനുഭവിക്കുന്ന നമ്മുടെ സഹോദരി സഹോദരൻമാർക്ക് പ്രത്യാശ പ്രദാനം ചെയ്തു കൊണ്ട് അങ്ങനെ ചെയ്യുന്നത് ആനന്ദപ്രദമാണ്. അത് യേശുവിനെ അനുഗമിക്കലും അനുകരിക്കലുമാണ്. അവിടുന്ന് നഷ്ടപ്പെട്ട ആടിനെ സ്നേഹപൂർവ്വം അന്വേഷിക്കുന്ന ഇടയനെപോലെ ദരിദ്രരെയും പാപികളെയും അന്വേഷിച്ചവനാണല്ലോ. യേശുവുമായുള്ള ഐക്യത്തിൽ സുവിശേഷവത്കരണത്തിന്റെയും മനുഷ്യവംശ സമുദ്ധാരമത്തിന്റെയും പുതിയ പാതകൽ ധീരതയോടെ വെട്ടിത്തുറക്കാൻ നമുക്ക് സാധിക്കും.

പ്രിയ സഹോദരിസഹോദരന്മാരെ ഈ നോമ്പുകാലം മുഴുവൻ സഭ സാക്ഷ്യം വഹിക്കാൻ സന്നദ്ധയുള്ളതായി കാണട്ടെ. ഭൗതികവും ധാർമ്മികവും ആദ്ധ്യാത്മീകവുമായ അനാഥത്വത്തിൽ ജീവിക്കുന്നവർക്ക് നമ്മുടെ പിതാവായ ദൈവത്തിന്റെ കരുണാപൂർവ്വമായ സുവിഷേശ സന്ദേശത്തിന് അത് സാക്ഷ്യം വഹിക്കുന്നതായി കാണപ്പെടട്ടെ. അവിടുന്ന് എല്ലാവരെയും ക്രിസ്തുവിൽ ആശ്ലേഷിക്കുവാൻ സന്നദ്ധനാണ്. ദരിദ്രനായിത്തീരുകയും തന്റെ ദാരിദ്ര്യം മൂലം നമ്മെ സമ്പന്നരാക്കുകയും ചെയ്ത ക്രിസ്തുവിനെ നാം അനുകരിക്കുന്നിടത്തോളം മാത്രമേ നമുക്ക് അങ്ങനെ ചെയ്യാൻ കഴിയുകയുള്ളൂ. ആത്മപരിത്യാഗത്തിന് യോജിച്ച സമയമാണ് നോമ്പുകാലം. നമ്മുടെ ദാരിദ്ര്യം കൊണ്ട് മറ്റുള്ളവരെ സഹായിക്കുവാനും സമ്പന്നരാക്കുവാനും വേണ്ടി എന്ത് കൊടുക്കുവാൻ സാധിക്കുമെന്ന് നമ്മോട് തന്നെ ചോദിക്കുന്നത് നന്നായിരിക്കും. യഥാർത്ഥമായ ദാരിദ്ര്യം വേദനാജനകമാണെന്ന കാര്യം നമുക്ക് മറക്കാതിരിക്കാം. പ്രായശ്ചിത്തത്തിന്റെ ഈ മാനം ഇല്ലാത്ത ആത്മ-പരിത്യാഗം യഥാർത്ഥ പരിത്യാഗമല്ല. ഏതൊരു ചെലവുമില്ലാത്തതും വേദനിപ്പിക്കാത്തതുമായ പരസ്നേഹത്തിൽ ഞാൻ വിശ്വസിക്കുന്നില്ല.

നാം ദരിദ്രരെ പോലെയാണെങ്കിലും അനേകരെ സമ്പന്നരാക്കുന്നതും ഒന്നുമില്ലാത്തവരെ പോലെയാണെങ്കിലും എല്ലാം ആർജ്ജിക്കുന്നതും പരിശുദ്ധാത്മാവിലൂടെയാണ് (2 കോറി 6/10) നമ്മുടെ പ്രതിജ്ഞകളിൽ നിലനിൽക്കാൻ ആ പരിശുദ്ധാത്മാവ് നമ്മെ താങ്ങി നിർത്തത്തട്ടെ. മാനുഷിക അനാഥത്വത്തെ സംബന്ധിച്ച നമ്മുടെ താല്പര്യവും ഉത്തരവാദിത്വബോധവും അവിടുന്ന് വർദ്ധിപ്പിക്കട്ടെ. അങ്ങനെ കരുണയുള്ളവരാകുകയും കാരുണ്യത്തോടെ പ്രവർത്തിക്കുകയും ചെയ്യുന്നവരാകട്ടെ. ഓരോ വിശ്വാസിയും ഓരോ സമൂഹവും ഫലപൂർണ്ണമായ ഒരു നോമ്പുകാല യാത്ര തുടങ്ങാൻ ഇടയാകട്ടെയെന്ന് ഈ പ്രത്യാശ പ്രകടിപ്പിച്ചു കൊണ്ട് ഞാൻ പ്രാർത്ഥിക്കുന്നു. എനിക്ക് വേണ്ടി പ്രാർത്ഥിക്കുവാൻ ഞാൻ നിങ്ങളോട് എല്ലാവരോടും അഭ്യർത്ഥിക്കുന്നു. നമ്മുടെ കർത്താവ് നിങ്ങളെ അനുഗ്രഹിക്കട്ടെ. കന്യകമറിയാം നിങ്ങളെ സുരക്ഷിതരായി സൂക്ഷിക്കട്ടെ.



'He became poor,
so that by his poverty
you might
become rich'
(2 Cor 8:9)

Pope Francis
Message for Lent 2014

അന്ത്യോക്യായിലെ ഓർത്തഡോക്സ് സുറിയാനി സഭയുടെ
പാത്രിയാർക്കീസ്
പരിശുദ്ധ മോറാൻ മോർ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ബാവായുടെ
വേർപാടിൽ ഭാരത കത്തോലിക്കാ മെത്രാൻ
സംഘത്തിന്റെ (സി.ബി.സി.ഐ)യും
കേരള കത്തോലിക്കാ മെത്രാൻ സംഘത്തിന്റെയും അദ്ധ്യക്ഷൻ
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ
മേജർ ആർച്ചുബിഷപ്പ് ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ്
കാതോലിക്കാബാവായുടെ അനുശോചനം



അന്ത്യോക്യായിലെ ഓർത്തഡോക്സ് സുറിയാനി സഭയുടെ പാത്രിയാർക്കീസ് പരിശുദ്ധ മോറാൻ മോർ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ബാവായുടെ വേർപാടിൽ അനുശോചനവും പ്രാർത്ഥനയും അറിയിക്കുന്നു. അന്ത്യോക്യായിലെ പാത്രിയാർക്കീസ് എന്ന നിലയിൽ മലങ്കരയിലെ ക്രൈസ്തവ സമൂഹത്തോട് അദ്ദേഹം പുലർത്തിയിരുന്ന ആഴമായ ബന്ധവും പിതൃസഹജമായ വാൽസല്യവും ഏറെ വലുതായിരുന്നു.

കത്തോലിക്കാസഭയും അന്ത്യോക്യായിലെ ഓർത്തഡോക്സ് സുറിയാനി സഭയും തമ്മിൽ സഭൈക്യരംഗത്ത് ഏറെ മുന്നോട്ട് പോകുന്നതിൽ ഭാഗ്യസ്മരണാർഹനായ വാഴ്ത്തപ്പെട്ട ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പായുമായി ചേർന്ന് പരിശുദ്ധ സഖാ പ്രഥമൻ ബാവാ തിരുമേനി നൽകിയ സംഭാവനകൾ ഏറെ വിലമതിക്കപ്പെട്ടതാണ്. അടുത്ത സമയത്ത് അദ്ദേഹത്തെ ലബനോനിലെ വസതിയിൽ സന്ദർശിക്കുവാൻ എനിക്ക് അവസരം ലഭിച്ചപ്പോൾ പൗരസ്ത്യ സഭകളോടും പ്രത്യേകിച്ച് മലങ്കരയിലെ കത്തോലിക്കാ സഭാ സമൂഹത്തോടും വ്യക്തിപരമായി എന്നോടും അദ്ദേഹത്തിനുള്ള പ്രത്യേക വാൽസല്യം അനുഭവിക്കുവാൻ കഴിഞ്ഞത് നന്ദിയോടുകൂടി ഓർക്കുന്നു.

പരിശുദ്ധ സഖാ പ്രഥമൻ ബാവാതിരുമേനിയുടെ ദേഹവിയോഗത്തിൽ ദു:ഖിച്ചിരിക്കുന്ന ആകമാന സുറിയാനി സഭാ സമൂഹത്തോടും പ്രത്യേകിച്ച് മലങ്കരയിലെ അദ്ദേഹത്തിന്റെ അജഗണത്തോടുമുള്ള അനുശോചനവും പ്രാർത്ഥനയും അറിയിക്കുന്നു. ഭാരത കത്തോലിക്കാ മെത്രാൻ സംഘവും കേരള കത്തോലിക്കാ മെത്രാൻ സംഘവും മലങ്കര സുറിയാനി കത്തോലിക്കാസഭാ സമൂഹവും ഈ ദു:ഖത്തിൽ പങ്കുചേരുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഭാരതത്തിലെ കത്തോലിക്കാസഭയുടെ നാമത്തിൽ ഓർത്തഡോക്സ് സുറിയാനി സഭാംഗങ്ങൾ ഏവരെയും അനുശോചനവും പ്രാർത്ഥനയും അറിയിക്കുന്നു.



**+ കർദ്ദിനാൾ മാർ ബസേലിയോസ്**
**ക്ലീമീസ് കാതോലിക്കാബാവാ**
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ അദ്ധ്യക്ഷൻ
പ്രസിഡന്റ്, സി.ബി.സി.ഐ, & കെ,സി.ബി.സി.



# ഭാഗ്യവാനായ പിതാവേ സമാധാനത്താലെ പോവുക

## മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മേജർ ആർച്ചുബിഷപ്പ് ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവായുടെ

## **അനുസ്മരണം**

ആകമാന ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാധ്യക്ഷൻ എന്ന നിലയിൽ 1980 മുതൽ പരിശുദ്ധ സഖാ പ്രഥമൻ ബാവാ തനിക്കേൽപ്പിക്കപ്പെട്ട അജഗണത്തെ ഏറ്റം ശ്രദ്ധയുള്ള കാര്യവിചാരകനായി ബാവാ തിരുമേനി പ്രവർത്തിച്ചു. വിശ്വാസസംബന്ധമായ വിഷയങ്ങളിലും സുറിയാനി സഭാ പൈതൃക സംരക്ഷണത്തിലും സഖാ ബാവ അതുല്യമായ നേതൃത്വമാണ് പ്രകടമാക്കിയത്. മലങ്കരയിലെ യാക്കോബായ സുറിയാനി സഭാമക്കളെയും അമേരിക്കയിലെയും യൂറോപ്പിലെയും സഭാ കൂട്ടായ്മകളെയും സഖാ ബാവാ തിരുമേനി ഹൃദയത്തിലേറ്റി സംരക്ഷിച്ചു.

**സഭൈക്യത്തിൽ തൽപ്പരൻ**

ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാധ്യക്ഷൻ എന്ന നിലയിൽ സഭൈക്യരംഗത്ത് മികച്ച സംഭാവന സഖാ ബാവാ നൽകിയത് ശ്രദ്ധേയമാണ്. ലേഖകൻ റോമിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ പരിശുദ്ധ സഖാ ബാവാ തിരുമേനി റോമിൽ പരിശുദ്ധ ജോൺ പോൾ രണ്ടാമൻ പാപ്പായെ സന്ദർശിക്കുവാൻ വന്നിരുന്നത് ഏറെ സന്തോഷത്തോടെയാണ് കണ്ടിരുന്നത്. ദൈവശാസ്ത്രപരമായ വിഷയങ്ങളിലും കൂദാശാസംബന്ധമായ സംസർഗങ്ങളിലും കൂടുതൽ അടുപ്പം കത്തോലിക്കാ സഭയുമായി ഉണ്ടാക്കുന്നതിന് പരിശുദ്ധ ബാവാ തിരുമേനി ഏറെ ശ്രദ്ധിച്ചു. ക്രിസ്തുശാസ്ത്രം സംബന്ധിച്ച് കത്തോലിക്കാസഭയും ഓർത്തഡോക്സ് സുറിയാനി സഭയും തമ്മിലുള്ള

ഐക്യപ്രഖ്യാപനം സഭൈക്യമേഖലയിൽ വലിയ നേട്ടം തന്നെയാണ്. മലങ്കരയിലെ നിർഭാഗ്യകരമായ വിഭജനത്തിലും തൽസംബന്ധമായ കാര്യത്തിലും പരിശുദ്ധ സഖാ ബാവാ ദുഃഖിതനായിരുന്നുവെന്നതും യാഥാർത്ഥ്യമാണ്.

**ഹൃദയശുദ്ധിയുള്ള ബാവാ**

പരിശുദ്ധ സഖാ പ്രഥമൻ ബാവായോട് ഏറ്റം അടുത്തും സമൂഹത്തിന്റെ മധ്യത്തിലും നിന്നുകൊണ്ട് വിലയിരുത്തുമ്പോൾ ബാവാ തിരുമേനിയെക്കുറിച്ച് സംശയരഹിതമായി ഇങ്ങനെ പറയാം: "ഹൃദയശുദ്ധിയുള്ള ബാവാ." സഹോദരീ സഭകളുമായും മതസമൂഹങ്ങളുമായുള്ള ബാവാ തിരുമേനിയുടെ ബന്ധം ഈ പരാമർശത്തെ സാധൂകരിക്കുന്നു. പരിശുദ്ധ ജോൺ രണ്ടാമൻ മാർപാപ്പയോടും പരിശുദ്ധ ബനഡിക്ട് പതിനാറാമൻ പാപ്പായുമായുള്ള ബന്ധം വളരെ ഹൃദ്യമായിരുന്നു. 2011 ൽ പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പ ലെബനൻ സന്ദർശിച്ചപ്പോൾ മാർപാപ്പയെ സന്ദർശിക്കുന്നതിനായി സുറിയാനി കത്തോലിക്കാ പാത്രിയർക്കീസ് യൂനാൻ ബാവായുടെ അരമനയിൽ പരിശുദ്ധ സഖാ ബാവാ വന്ന് സന്ദർശിച്ചപ്പോൾ അതിന് സാക്ഷിയാകുവാൻ എനിക്ക് സാധിച്ചു. അപ്പോഴും പിന്നീട് സഖാ ബാവാ തിരുമേനിയുടെ ബെയ്റൂട്ടിലെ പാത്രിയർക്കാ അരമനയിൽ എത്തി അദ്ദേഹത്തെ സന്ദർശിച്ചപ്പോഴും എന്നോട് കാട്ടിയ ഏറ്റവും ഹൃദ്യമായ സ്നേഹം കൃതജ്ഞതയോടെ ഞാൻ ഓർക്കുന്നു. എന്നെ അദ്ദേഹത്തിന്റെ അടുത്ത് വിളിച്ചിരുത്തി ആതിഥ്യം നൽകിയത് ഒരിക്കലും മറക്കാനാവില്ല. സന്ദർശനം സമാപിക്കുമ്പോൾ ബാവാ തിരുമേനി ഇങ്ങനെ പറഞ്ഞു: 'I am prayaing for the Malankara church.'

ലോകമെമ്പാടുമുള്ള ഓർത്തഡോക്സ് സുറിയാനി സഭാംഗങ്ങളെ ഒരേ ചരടിൽ കോർത്തിണക്കി പരിശുദ്ധ സഖാ പ്രഥമൻ ബാവാ സഭയുടെ പരമാധ്യക്ഷൻ എന്ന മഹിതാചാര്യ ശുശ്രൂഷ നിർവഹിച്ചു വരവേ സ്വർഗീചാര്യന്റെ സന്നിധിയിലേക്ക് യാത്രയായിരിക്കുമ്പോൾ, ഭാരത കത്തോലിക്ക സഭയുടെയും കേരള കത്തോലിക്ക സഭയുടെയും മലങ്കര സുറിയാനി കത്തോലിക്ക സഭയുടെയും അനുശോചനവും പ്രാർത്ഥനയും ആകമാന സുറിയാനി സഭയോടും വിശിഷ്യാ മലങ്കര യാക്കോബായ സുറിയാനി സഭാ മേലധ്യക്ഷൻ ശ്രേഷ്ഠ ബസേലിയോസ് തോമസ് പ്രഥമൻ കാതോലിക്ക ബാവാ തിരുമേനിയോടും മെത്രാപ്പോലീത്തമാരോടും വൈദികരോടും സന്യസ്തരോടും സഭാമക്കളോടും ഞാൻ ഹൃദയപൂർവം അറിയിക്കുന്നു.






കവർസ്റ്റോറി

# കുരിശിന്റെ വഴി

സ്നേഹത്തിന്റെ വഴിയാണത്.
കാരുണ്യത്തിന്റെ വഴിയാണത്
കരുതലിന്റെ വഴിയാണത്
ക്ഷമയുടെ വഴിയാണത്
ഒറ്റപ്പെടൽ, അപമാനം, വേദന, തിരസ്കരണം
ഈവഴിയിലെ തിക്താനുഭവങ്ങൾ ഏറെയാണ്.

*കുരിശിന്റെ വഴിയിലെ പതിനാല് സ്ഥലങ്ങൾക്ക്*
*അഭിവന്ദ്യരായ പതിനാല് പിതാക്കന്മാർ*
*നൽകുന്ന ധ്യാനം*

## 1



## വിധിക്കപ്പെടാതിരിക്കാൻ നമുക്കു വിധിക്കാതിരിക്കാം



ആർച്ചുബിഷപ്പ് മാർ ആൻഡ്രൂസ് താഴത്ത്
തൃശൂർ അതിരൂപതാദ്ധ്യക്ഷൻ

കുരിശിന്റെ വഴി സ്നേഹത്തിന്റെ വഴിയാണ്. തന്റെ ഏക ജാതനെ നൽകാൻത്തക്കവിധം ലോകത്തെ അത്രയധികമായി സ്നേഹിച്ച സ്വർഗപിതാവിന്റെയും, പിതാവിന്റെ ഹിതത്തിന് സ്നേഹപൂർവ്വം സ്വയം സമർപ്പിച്ച പുത്രന്റെയും സ്നേഹത്തിന്റെ ആഴം പ്രകാശിതമാകുകയും പ്രഘോഷിക്കപ്പെടുകയും ചെയ്യുന്ന ധ്യാനാത്മക സഞ്ചാരമാണത്. നമ്മുടെ ജീവിതവഴികളുമായി അഭേദ്യമാംവിധം കൂട്ടിയിണക്കപ്പെട്ട ഒരു യാത്ര. ഈ യാത്ര ആരംഭിക്കുന്നത് 'വിധിയിൽ' നിന്നാണ്. കുറ്റമറ്റവനെന്നറിഞ്ഞിട്ടും പുരോഹിതരുടെയും നിയമജ്ഞരുടെയും യഹൂദജനത്തിന്റെയും സമ്മർദ്ദ തന്ത്രങ്ങൾക്കും ആക്രോശങ്ങൾക്കും മുന്നിൽ ക്രിസ്തുവിനെ ക്രൂശിക്കാൻ വിട്ടുകൊടുക്കുന്ന പീലാത്തോസിന്റെ വിധിയിൽ നിന്ന്.

പറുദീസായിൽ ആദിപാപത്തിന്റെ കറ പുരണ്ട ആദത്തെയും ഹവ്വായെയും വിധിക്കുന്ന ദൈവത്തിന്റെ ചിത്രം നമുക്ക് മനസ്സിൽ ധ്യാനിക്കാം. ഇന്നിതാ കറപുരളാത്ത കുഞ്ഞാടിനെ, ദൈവത്തിന്റെ പുത്രനെ മനുഷ്യർ വിധിക്കുന്നു. വിധിക്കപ്പെടാതിരിക്കാൻ നിങ്ങളും വിധിക്കരുതെന്നും (മത്താ. 7:1) സ്ത്രീയേ, ആരും നിന്നെ വിധിച്ചില്ലേ? ഞാനും നിന്നെ വിധിക്കുന്നില്ലായെന്നും (യോഹ. 8:10-11) പറഞ്ഞവൻ ഇതാ വിധിക്കപ്പെട്ടിരിക്കുന്നു. യഥാർത്ഥവിധിയാളനായവൻ (മത്താ. 25) ഇതാ കുറ്റംചുമത്തപ്പെട്ട് മരണത്തിന് വിധിക്കപ്പെട്ടിരിക്കുന്നു. അവന്റെ മറുപടി മൗനമാണ്. രോമം കത്രിക്കുമ്പോഴും നിശബ്ദനായ കുഞ്ഞാടിനെപ്പോലെയെന്ന ഏശയ്യാ പ്രവചനത്തിന്റെ (ഏശയ്യാ 53:7) പൂർത്തീകരണമാണ് ആ മൗനം. അതൊരു സമ്പൂർണ്ണസമർപ്പണമാണ്; ദൈവപിതാവിന്റെ ഹിതത്തിനായുള്ള സമ്പൂർണ്ണസമർപ്പണം.

പറുദീസായിൽ തെറ്റുകാരായായിരുന്നിട്ടുപോലും ആദം ഹവ്വായെയും ഹവ്വാ സർപ്പത്തെയും പഴിചാരി സ്വയം ന്യായീകരിക്കാൻ ശ്രമിച്ചു എങ്കിൽ ഇവിടെ ക്രിസ്തു നിശബ്ദനായ് ആദിപാപം മുതലുള്ള പാപപരിഹാരത്തിനായി പാപഭാരങ്ങൾ ഏറ്റെടുക്കുകയും, തന്നെത്തന്നെ മരണത്തിന് വിട്ടുകൊടുക്കുകയും ചെയ്യുന്നു. എന്റെ ജീവൻ ആരും എന്നിൽ നിന്ന് പിടിച്ചെടുക്കുകയല്ല; ഞാൻ അത് സ്വമനസാ സമർപ്പിക്കുകയാണ്. അത് സമർപ്പിക്കാനും തിരികെ എടുക്കാനും എനിക്കധികാരമുണ്ട് (യോഹ. 10:18) എന്നും, ഉന്നതത്തിൽ നിന്ന് നൽകപ്പെട്ടിലായിരുന്നുവെങ്കിൽ എന്റെ മേൽ ഒരധികാരവും നിനക്കുണ്ടാകുമായിരുന്നില്ല (യോഹ. 19:11) എന്നുമുള്ള ക്രിസ്തുവചനങ്ങൾ വെളിപ്പെടുത്തുന്ന സത്യവും അതുതന്നെയാണ്.

പിതാവിനോട് സ്വർഗ്ഗീയദൂതന്മാരുടെ പന്ത്രണ്ടിലേറെ വ്യൂഹങ്ങളെ അയയ്ക്കാനപേക്ഷിച്ച് ശത്രുക്കളുടെ കൈകളിൽ നിന്നും രക്ഷപ്പെടാൻ സാധ്യതയുണ്ടായിരുന്നിട്ടും (മത്താ. 26:53) പിതാവിന്റെ ഹിതം നിറവേറ്റാൻ സഹനത്തിന്റെ കാസയുടെ മട്ടുവരെ കുടിച്ചു തീർത്ത് ലോകത്തിന്റെ പാപപരിഹാരബലിയായി അർപ്പിക്കപ്പെടാനും അതുവഴി ലോകത്തിന്റെ രക്ഷ സാധ്യമാക്കുവാനുള്ള സ്വയം സമർപ്പണത്തിന്റെ ആദ്യ ചവിട്ടുപടിയായി കുരിശിന്റെ വഴിയിലെ ഒന്നാം സ്ഥലം.

നമ്മുടെ അനുദിന ജീവിതത്തിൽ നാം എത്രയോ പേരെയാണ് വിധിക്കുന്നത്. കൈകഴുകലിന്റെ നിസ്സംഗതയോടെ അന്യായവിധിക്ക് ഏൽപ്പിച്ചു കൊടുക്കുന്നത്! തെറ്റായ വിധികൾ നടത്താൻ സമ്മർദ്ദതന്ത്രങ്ങളും ആക്രോശങ്ങളും നടത്തുന്നത്. ദൈവപുത്രനായിരുന്നിട്ടും വിധിക്കാൻ അധികാരമുള്ളവനായിരുന്നിട്ടും അവൻ വിധിച്ചു എന്നൊരു വാക്ക് സുവിശേഷങ്ങളിലില്ല എന്നത് ആഴമായ ധ്യാനവിഷയമാണ്. വിധിക്കപ്പെടാതിരിക്കാൻ നമുക്ക് വിധിക്കാതിരിക്കാം. ഒരു പക്ഷേ നമ്മെ അന്യായമായി വിധിക്കുന്നവരും കുറ്റപ്പെടുത്തുന്നവരും വേദനിപ്പിക്കുന്നവരുമുണ്ടാകാം. ഈശോയുടെ പീഡാസഹനത്തോട് ചേർന്ന് നിന്നുകൊണ്ട് നമുക്കവരോട് ക്ഷമിക്കാം. ഉള്ളിലെ വെറുപ്പിന്റെയും പകയുടെയും വിദ്വേഷത്തിന്റെയും മുറിവുകളെ സൗഖ്യപ്പെടുത്തണമെയെന്ന് മുറിവേറ്റവനോട് നമുക്ക് പ്രാർത്ഥിക്കാം. കുരിശുമരണത്തോളം തന്നെത്തന്നെ താഴ്ത്തിയ പുത്രനെ ഉയർത്തി. സർവ്വനാമത്തേക്കാളും ഉന്നതമായ നാമം നൽകിയ പിതാവായ ദൈവം തന്റെ പ്രിയ പുത്രന്റെ കുരിശിന്റെ വഴിയേ സ്നേഹപൂർവ്വം സഞ്ചരിക്കുന്നവരെയും എടുത്തുയർത്തും. നീ കടന്നുപോയ സഹനാനുഭവങ്ങളും നീ ഏറ്റെടുക്കേണ്ടി വന്ന അന്യായവിധികളും അന്ത്യവിധിനാളിൽ മഹത്വത്തിലേക്കുള്ള ചവിട്ടുപടികളാകും. തീർച്ച!

എന്റെ പാപങ്ങൾക്കുവേണ്ടി വിധിക്കപ്പെട്ട യേശുവേ, പാപങ്ങളിന്മേലുള്ള യഥാർത്ഥ അനുതാപത്തോടെ, ഇനി ആരെയും വിധിക്കില്ല എന്ന ദൃഢപ്രതിജ്ഞയോടെ നിന്റെ കുരിശിന്റെ വഴിയേ നിന്നോടൊപ്പം ഞങ്ങളും യാത്ര തുടങ്ങുന്നു. ഞങ്ങളെ അനുഗ്രഹിക്കണമേ, ആമ്മേൻ.



# 2



# ദൈവത്തിന്റെ സ്ഥാനം ഏറ്റെടുക്കുന്ന മനുഷ്യർ



പാത്രിയാർക്കീസ്
ബെക്കാറ കർദ്ദിനാൾ ബുത്രോസ് റായ്
മാറോനീത്ത കത്തോലിക്കാ സഭയുടെ
അദ്ധ്യക്ഷൻ

മർക്കോസ് 15:20

അവനെ പരിഹസിച്ചശേഷം ചെമപ്പുവസ്ത്രം അഴിച്ചുമാറ്റി അവന്റെ വസ്ത്രം വീണ്ടും ധരിപ്പിച്ചു.പിന്നീട് അവർ അവനെ കുരിശിൽ തറയ്ക്കാൻ കൊണ്ടുപോയി. അവന്റെ മേൽ പൂർണ്ണ അധികാരം ഉണ്ടെന്നുകരുതിയ പട്ടാളക്കാരുടെ മുന്നിൽ യേശു നിന്നു. എന്നാൽ അവനിലൂടെയാണ് എല്ലാം സൃഷ്ടിക്കപ്പെട്ടത്. അവനെ കൂടാതെ ഒന്നും സൃഷ്ടിക്കപ്പെട്ടില്ല (യോഹ 1:3)

സൃഷ്ടാവും രക്ഷകനുമായ ദൈവത്തിന്റെ സ്ഥാനം ഏറ്റെടുക്കുവാനും നല്ലതും ചീത്തയും അവനുതന്നെ തെരഞ്ഞെടുക്കാമെന്നും എല്ലാകാലത്തും മനുഷ്യൻ കരുതിയിട്ടുണ്ട് (ഉൽ 3:5). യുക്തിയുടെയോ, ശക്തിയുടെയോ, പണത്തിന്റെയോ പേരിൽ ദൈവത്തെ തന്റെയും മറ്റുള്ളവരുടെയും ജീവിതത്തിൽ നിന്ന് എടുത്ത് മാറ്റാമെന്ന് അവന് തോന്നിയിട്ടുണ്ട്.

ഇന്നും ലോകം ദൈവത്തെ മനുഷ്യ ജീവിതത്തിൽ നിന്ന് ഒഴിവാക്കാൻ ശ്രമിക്കുന്ന യാഥാർത്ഥ്യങ്ങൾക്ക് മുമ്പിൽ തല കുനിക്കുന്നുണ്ട്. ഈ യാഥാർത്ഥ്യങ്ങൾ മനുഷ്യനെ രക്ഷിക്കാനെന്ന പേരിൽ വിശ്വാസമൂല്യങ്ങളെയും ധാർമ്മികതയെയും ശ്വാസം മുട്ടിക്കുന്ന അന്ധമായ മതനിഷേധമോ മതമൂല്യങ്ങളെ സംരക്ഷിക്കാൻ എന്ന പേരിലുള്ള ഹിംസാത്മകമായ മതമൗലികവാദമോ ആകാം.

*"കർത്താവായ യേശുവേ, നീ നിന്ദനമേൽക്കുകയും ബലഹീനരോട് ചേർന്നുനിൽക്കുകയും ചെയ്തുവല്ലോ? നിന്ദിതരും പീഡിതരുമായ ഞങ്ങൾ സകലരെയും നിന്റെ കരങ്ങളിൽ ഞാൻ ഏൽപ്പിക്കുന്നു. പ്രത്യേകിച്ച് പീഡനമേൽക്കുന്ന പൗരസ്ത്യരെ, പ്രത്യാശയുടെ കുരിശ് വഹിക്കുവാനുള്ള ശക്തി അവർ നിന്നിൽ കണ്ടെത്തട്ടെ. നഷ്ട്ടപ്പെട്ടുപോയ എല്ലാവരെയും നിന്റെ കരങ്ങളിൽ ഞങ്ങൾ ഏല്പ്പിക്കുന്നു. സത്യവും സ്നേഹവും അവർ നിന്നിൽ കണ്ടെത്തട്ടെ".*

*ആമ്മീൻ.*

3





ബിഷപ്പ് ജോഷ്വാ മാർ ഇഗ്നാത്തിയോസ്
മാവേലിക്കര രൂപതാദ്ധ്യക്ഷൻ

# തകർന്നവർക്കായി വീഴുന്ന യേശു

കുരിശും വഹിച്ചുകൊണ്ടുള്ള കദനയാത്രയിൽ ഈശോ ഒന്നാം പ്രാവശ്യം നിലത്തു വീഴുന്നു. അപമാനവും സഹനവും വിശപ്പും സങ്കടവും കുരിശിന്റെ ഭാരത്തെ കഠോരമാക്കി. സർവ്വ പ്രപഞ്ചത്തെയും നിലനിർത്തുന്നവനാണ് കുരിശുമായി വീണത്. ക്രൂരമായ മർദ്ദനത്താൽ രക്തം വാർന്ന് ക്ഷീണിതനായാണ് കർത്താവ് വീണത്. സർവ്വശക്തന്റെ വീഴ്ചയ്ക്ക് മാനങ്ങൾ നിരവധിയാണ്. മനുഷ്യന്റെ മുമ്പിലുള്ള ദൈവത്തിന്റെ കരുണാർദ്രമായ മുഖത്തെ അതു സൂചിപ്പിക്കുന്നു. സർവ്വശക്തന്റെ ഔന്നത്യവും മനുഷ്യന്റെ നിസ്സഹായതയും അത് ചൂണ്ടിക്കാട്ടുന്നു. അതോടൊപ്പം ദുർബലതയിൽ നമ്മെ ശക്തിപ്പെടുത്തുകയും, വീഴ്ചയിൽ നിന്ന് ധൈര്യത്തോടെ എഴുന്നേൽക്കുവാൻ നമ്മെ ശക്തിപ്പെടുത്തുകയും ചെയ്യുന്ന ദൈവത്തിൽ ആശ്രയിക്കുന്ന വിനയത്തിന്റെ അരൂപി ഉൾക്കൊള്ളാൻ അതു നമ്മെ പഠിപ്പിക്കുന്നു.

ജീവിതത്തിന്റെ സർവ്വമേഖലകളിലും യേശുക്രിസ്തു വിനയത്തിന്റെ അരൂപി സൂക്ഷിച്ചു. ഒരിക്കലും പാപം ചെയ്തിട്ടില്ലെങ്കിലും പാപം കൊണ്ട് മുറിവേറ്റ നശ്വരമായ നമ്മുടെ മനുഷ്യപ്രകൃതിയെ അവൻ ഉൾക്കൊണ്ടു. എല്ലാപ്രകാരങ്ങളിലും അവന്റെ സഹോദരങ്ങൾക്ക് അവൻ സദൃശ്യനാകേണ്ടിയിരിക്കുന്നു. (ഹെബ്രായർ 2, 17). നമ്മുടെ ദൗർബല്യങ്ങളിൽ നമ്മോടു സഹതപിക്കാൻ കഴിയാത്ത ഒരു മഹാപുരോഹിതനല്ല നമുക്കുള്ളത്. എല്ലാവിധത്തിലും നമ്മെപ്പോലെ തന്നെ പരീക്ഷിക്കപ്പെട്ടവനാണെങ്കിലും അവനിൽ പാപമില്ല (ഹെബ്ര 4, 15). മനുഷ്യാവസ്ഥയുടെ എല്ലാ പരാധീനതകളും കർത്താവ് ഏറ്റുവാങ്ങി. പരാജയമടയുന്നവരുടെയും പാശ്വവൽക്കരിക്കപ്പെട്ടവരുടെയും അഭയശിലയായി കർത്താവ് നിലകൊണ്ടു.

കുരിശുവഹിച്ചുകൊണ്ട് ഇന്നും അനേകർ ജീവിതവഴികളിൽ വീഴുന്നു. ചരിത്രത്തിൽ തുടരുന്ന കുരിശിന്റെ വഴികളിൽ യേശു വീണ്ടും വീണ്ടും വീഴുന്നു. താൻ വീണ്ടെടുത്ത സഹോദരീ സഹോദരന്മാരുടെ പീഡനത്തിലൂടെ ഈശോയുടെ പീഡനം തുടരുന്നു. ജോബുമാരുടെ മൗനനൊമ്പരം കർത്താവ് ഇന്നും ചെവികൊള്ളുന്നു. അവരുടെ ആത്മനൊമ്പരങ്ങളെ ദൈവം ഇന്നും ആർദ്രതയോടെ തലോടുന്നു. അവരുടെ നിണമൊഴുകുന്ന വ്യണങ്ങൾ ദൈവം സുഖപ്പെടുത്തുന്നു. പരാജിതരോടൊപ്പമാണ് ദൈവം പക്ഷം ചേരുന്നത്. തന്റെ സഹോദരരുടെ വീഴ്ചയിലൂടെ യേശു ചരിത്രത്തിൽ ഇന്നും വീഴുന്നു. കർത്താവിന്റെ വീഴ്ചവഴി വീണ്ടും എഴുന്നേൽക്കുവാനുള്ള ശക്തി നമ്മിൽ നിറയുന്നു. ഉയരത്തിലേക്കാണ് നാം വിളിക്കപ്പെട്ടിരിക്കുന്നതെന്ന് കർത്താവിന്റെ വീഴ്ച നമ്മെ ഓർമ്മപ്പെടുത്തുന്നു. തകർന്നു വീഴുന്നവർക്ക് കൈനീട്ടി എഴുന്നേൽപ്പിക്കുന്ന ശക്തി ഉറവിടമായി അവൻ നിൽക്കുന്നു. കുരിശുമായി വീണ കർത്താവ് വീണ്ടും എഴുന്നേറ്റത് തകർന്നു വീഴുന്ന മനുഷ്യമക്കൾക്ക് നിദാന്തമായ പ്രത്യാശയും ജീവിതലക്ഷ്യവും നല്കിക്കൊണ്ടാണ്.



4



# പ്രത്യാശയുടെ അമ്മ വഴിയിൽ



ആർച്ചുബിഷപ്പ്
തോമസ് മാർ കൂറിലോസ്
തിരുവല്ല അതിരൂപതാദ്ധ്യക്ഷൻ

വിശുദ്ധ കുരിശിന്റെ വഴിയിലെ ആദ്യകണ്ടുമുട്ടൽ ആണ് നാലാം സ്ഥലത്ത് നടക്കുന്നത്. രക്ഷാകര യാത്രയിൽ ഉടനീളം പരിശുദ്ധ അമ്മ യേശുമിശിഹായെ അനുധാവനം ചെയ്യുന്നതായി നമുക്കറിയാം. പക്ഷേ വളരെ പ്രത്യേകമായ വിധത്തിൽ ഗോഗുൽത്താമലയിലേക്കുള്ള യാത്രയിൽ പരിശുദ്ധ അമ്മ തന്റെ മകനോടൊപ്പം നടക്കുകയാണ്. ദൈവപിതാവിന്റെ വലിയ പദ്ധതിയാണ് ഇത്. അതായത് രക്ഷാകര യാത്രയിൽ അഥവാ സർവ്വലോകത്തിന്റെയും രക്ഷാപദ്ധതിയിൽ മനുഷ്യർക്കും പങ്കുവഹിക്കുവാൻ ഉണ്ട്. പരിശുദ്ധ അമ്മ അതിന് ഒരു വലിയ മാതൃകയാണ്. എപ്രകാരം രക്ഷാകര പദ്ധതിയിൽ നാം ഉൾച്ചേരണം, സഹകരിക്കണം എന്നതിന്റെ ഉത്തമമായ ദൃഷ്ടാന്തമാണ് പരിശുദ്ധ അമ്മ നമുക്ക് നൽകുന്നത്.

മലങ്കര ആരാധനാക്രമത്തിൽ നാം പ്രാർത്ഥിക്കുന്നു സ്വർഗ്ഗത്തിന്റെ വാതിൽക്കൽ മറിയം സ്ലീബായുമേന്തി നിൽക്കുന്നു. വിശുദ്ധ കുരിശും വഹിച്ചുകൊണ്ടുള്ള യഥാർത്ഥമായ ഒരു ക്രൈസ്തവ ശിഷ്യത്വം ആണ് പരിശുദ്ധ അമ്മയിൽ നമുക്ക് ദർശിക്കുവാൻ സാധിക്കുന്നത്. ഏതൊരു അമ്മയെയും പോലെ കുരിശുയാത്രയിലെ കണ്ടുമുട്ടൽ പരിശുദ്ധ അമ്മയെ സംബന്ധിച്ചും ഹൃദയഭേദകമാണ്. എന്നാൽ പരിശുദ്ധ അമ്മ ഒരു വലിയ വ്യത്യസ്തത പ്രകടമാക്കുന്നുണ്ട്. തന്റെ പ്രിയപുത്രന്റെ സഹനവും വേദനയും അപമാനവുമെല്ലാം സർവ്വലോകത്തിനും പാപപരിഹാരബലിയായി മാറുന്നു എന്ന വലിയ ഒരു ബോധ്യം ആണ് പരിശുദ്ധ അമ്മയെ മുമ്പോട്ട് നയിച്ചിരുന്നത്.

വിശുദ്ധ കുരിശിന്റെ വഴി എന്നത് മനുഷ്യസഹജമായ സഹനത്തിന് അപ്പുറമുള്ള ഒരു യാത്രയാണ്. ഒരു അമ്മയ്ക്കും ഇതുപോലെ യാത്ര ചെയ്യാൻ സാധിക്കുകയില്ല. എന്നാൽ പീഡാനുഭവ യാത്രയിലെ ഒന്നും അനാവശ്യമല്ല എന്ന് പരിശുദ്ധ അമ്മ തിരിച്ചറിയുന്നു. അവിടുത്തെ മകനെ ആ വഴിയാത്രയിൽ കണ്ടുമുട്ടുന്ന പരിശുദ്ധ അമ്മ തുടർന്ന് ആ പീഡാനുഭവ വഴിയിൽ യേശുമിശിഹായ്ക്ക് ആശ്വാസമരുളിക്കൊണ്ട് ബലിപീഠത്തിലേക്ക് അനുയാത്ര ചെയ്യുകയാണ്.

വിശുദ്ധ സ്ലീബാപാതയിലെ ഈ രംഗം രണ്ട് കാര്യങ്ങൾ നമ്മെ ഓർമിപ്പിക്കുന്നു. ഒന്നാമതായി സഹനത്തെ പ്രത്യാശയോടെ നാം കാണണം എന്ന ആഹ്വാനം ഈ രംഗം നമുക്ക് നൽകുന്നു. കർത്താവ് നമ്മുടെ ജീവിതത്തിൽ അനുവദിക്കുന്ന കുരിശുകൾ നാം പ്രത്യാശയോടെ സ്വീകരിക്കണം. സഹനത്തിന്റെ തീച്ചൂളയിലും നിരാശപ്പെടാതെ മുമ്പോട്ട് പോകണം എങ്കിൽ അതിന് ആഴമുള്ള ദൈവവിശ്വാസം സ്വായത്തമാക്കണം. ജീവിതത്തിന്റെ കയ്പ്പേറിയ യാഥാർത്ഥ്യങ്ങളെ ശപിച്ചു തള്ളാതെ അനുഗ്രഹത്തിന്റെ കാസായായി നാം അതിനെ കാണണം. വിശുദ്ധ സ്ലീബാപാതയിലെ നാലാം സ്ഥലത്ത് നാം കണ്ടുമുട്ടുന്ന യേശുമിശിഹായും പരിശുദ്ധ അമ്മയും വാചാലമായ ആ മനനത്തിലൂടെ ഇതാണ് നമ്മോട് ആവശ്യപ്പെടുന്നത്.

രണ്ടാമതായി ഈ രംഗം നൽകുന്ന സന്ദേശം എന്നത് അൽപ്പം കൂടി സാമൂഹ്യപരമാണ്. ജീവിതയാത്രയിൽ നമ്മോട് അനുയാത്ര ചെയ്യുന്ന നമ്മുടെ കുടുംബാംഗങ്ങൾ, സഹോദരങ്ങൾ, മിത്രങ്ങൾ, സഹപ്രവർത്തകർ, വിശാല മനുഷ്യകുലത്തിലെ അംഗങ്ങൾ എന്നിവരോട് നിസ്വാർത്ഥമായ സ്നേഹം നാം നൽകുവാൻ കടപ്പെട്ടിരിക്കുന്നു. വിശുദ്ധ കുരിശിന്റെ യാത്രയിൽ പരിശുദ്ധ അമ്മ യേശുമിശിഹായെ കണ്ടുമുട്ടുക മാത്രമല്ല അവിടുത്തെ ആശ്വസിപ്പിക്കുന്നതിനായി ഗോഗുൽത്തായിലേക്ക് കുരിശിന്റെ വേദനിപ്പിക്കുന്ന തണലിൽ ഒപ്പം നടക്കുന്നു. വേദനയുടെയും സഹനത്തിന്റെയും അപമാനത്തിന്റേതുമായ കുരിശിന്റെ ഭാരം യേശുമിശിഹാ ഒറ്റയ്ക്കാണ് വഹിക്കുന്നത്. പരിശുദ്ധ അമ്മ കുരിശ് വഹിക്കുന്നില്ല. പക്ഷേ ഭാരമുള്ള ആ കുരിശിനെ പിൻചൊല്ലുമ്പോൾ യേശുതമ്പുരാന് ആശ്വാസം പ്രദാനം ചെയ്യുന്നു. നമ്മുടെ സഹോദരങ്ങളുടെ സഹനങ്ങൾ നമുക്ക് താങ്ങുവാൻ സാധിക്കാത്ത അവസ്ഥ ഉണ്ടാകാം. പക്ഷേ ആ അവസരത്തിൽ അവരെ ഒറ്റപ്പെടുത്താതെ, കുറ്റം പറയാതെ, തള്ളിക്കളയാതെ അവരോടൊപ്പം നടക്കുവാൻ സ്ലീബാപാതയിലെ ഈ വിശുദ്ധ രംഗം നമ്മെ അനുസ്മരിപ്പിക്കുന്നു. നമ്മുടെ സഹോദരന്റെ രോഗം ഏറ്റെടുക്കാൻ നമുക്ക് സാധിക്കില്ല. പക്ഷേ അവ സഹിക്കുവാൻ അവന് നാം ബലമായി, കൈത്താങ്ങായി മാറണം.

വിശുദ്ധ നോമ്പ് കാലത്ത് വിശുദ്ധ കുരിശിന്റെ വഴിയേ നാം ധ്യാനപൂർവ്വം സഞ്ചരിക്കുമ്പോൾ നാലാം സ്ഥലം നൽകുന്ന ഈ വിശുദ്ധ ചിന്തകൾ നമ്മെ നയിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ഏവർക്കും അനുഗ്രഹപൂർണ്ണമായ ഒരു നോമ്പുകാലം ആശംസിക്കുന്നു. ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.

5





**ബിഷപ്പ് തോമസ് മാർ അന്തോണിയോസ്**
മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
കൂരിയാ മെത്രാൻ

# യേശുവിനോടൊപ്പം നടക്കേണ്ടവർ

വീണ്ടും ഒരു നോമ്പുകാലം കൂടി ആഗതമാകുമ്പോൾ നമ്മുടെ ജീവിതങ്ങളെ കൂടുതൽ ദൈവോന്മുഖമാക്കാനുള്ള ശ്രമമാണ് നാം നടത്തേണ്ടത്. കുരിശാണ് നമ്മുടെ രക്ഷയുടെ ആയുധം. കുരിശിലേക്ക് നോക്കുമ്പോൾ അതിൽ അഭയപ്പെടുന്നവരാരും നിരാശരാകുന്നില്ല. കുരിശിന്റെ വഴി ജീവിത വിജയത്തിന്റെ വഴിയാണ്. അതിലൂടെ ജീവിത വിജയത്തിന്റെ ഔന്നത്യം പ്രാപിക്കാവുന്നതാണ്. വിശ്വാസപൂർവ്വം നമ്മൾ ധ്യാനിക്കുന്ന കുരിശിന്റെ വഴിയിൽ നാം കണ്ടുമുട്ടുന്ന അനേകം വ്യക്തിത്വങ്ങളുണ്ട്. ജീവിതത്തിന്റെ ദുരനുഭവങ്ങളിൽ കുരിശിന്റെ വഴികളിൽ കാഴ്ചക്കാരായി നിന്നവർ പോലും ദൈവ സാമീപ്യം അനുഭവിച്ചിട്ടുണ്ട്. അഞ്ചാം സ്ഥലത്ത് ഒരു കെറുവീൻകാരൻ ശിമയോനെ നാം കണ്ടുമുട്ടുന്നു. വയലിലെ അധ്വാനം കഴിഞ്ഞ് തിരികെ വരുന്ന അയാളെ പടയാളികൾ യേശുവിന്റെ കുരിശ് ചുമക്കാൻ നിർബന്ധിച്ചു. ഒരു വേദനയോടെ അയാൾ കാൽവരിയുടെ കൽവഴികളിലേക്ക് നടന്നുപോയി. അസഹ്യവേദനയോടെ കൂടെ നടന്ന ക്രിസ്തുവിന്റെ തിരുമുഖം അയാളെ കൂടുതൽ കാര്യങ്ങൾ പഠിപ്പിച്ചു. ജീവിതത്തിന്റെ പ്രതിസന്ധികളിൽ തളരാതെ മുന്നോട്ടുപോകുക എന്നതാണ് അതിൽ പ്രധാനം.

ശിമയോൻ ഒരു പ്രതീകമാണ്. ആകുലതയിൽ ഉഴലുന്ന മനുഷ്യസമൂഹത്തിന്റെ പ്രതീകം. നാമെല്ലാം ക്രിസ്തുവിനോടൊപ്പം നടക്കേണ്ടവരും ജീവിക്കേണ്ടവരുമാണ്. ജീവിതത്തിൽ ക്രിസ്തുവിന്റെ കുരിശ് പകർത്തുക എന്നുള്ളത് ക്രൈസ്തവപരമായ ഒരു ധർമ്മമാണ്. വേദനിക്കുന്നവരോടൊപ്പം സമരസപ്പെടാനുള്ള നമ്മുടെ അഭിനിവേശം നാം വർദ്ധിപ്പിക്കുമ്പോൾ ദൈവാനുഗ്രഹം നമ്മിലേക്ക് ചൊരിയപ്പെടും. അസ്വസ്ഥതകളും ആകുലതകളും നിറഞ്ഞ ഈ ലോകജീവിതത്തിൽ അപരന് താങ്ങായി നാം മാറേണ്ടതുണ്ട്. പ്രത്യാശയില്ലാതെ ജീവിക്കുന്ന മനുഷ്യർക്ക് ആശ്വാസത്തിന്റെ സാന്നിദ്ധ്യമായി മാറാൻ നമുക്ക് കഴിയണം. ആത്മഹത്യാചിന്തകളും കുറ്റവാസനകളും മറ്റ് അതിക്രമങ്ങളും അരാജകത്വങ്ങളും അരങ്ങുവാഴുന്ന സമൂഹത്തിന് നടുവിൽ ഉത്തമമായ ക്രൈസ്തവ ദർശനം നൽകാൻ ഒരു ക്രിസ്തുശിഷ്യന് കഴിയണം. അവൻ സ്വയം കുരിശ് വഹിക്കുന്നവനും അപരന്റെ കുരിശ് താങ്ങാൻ കഴിവുള്ളവനും ആകണം.

ഈ നോമ്പുകാലം യഥാപൂർവ്വം ആചരിക്കണമെങ്കിൽ ഒരു ആത്മസമർപ്പണം നടത്താൻ നമുക്ക് കഴിയണം. ലോകത്തെ മുഴുവൻ പാപങ്ങളിൽനിന്ന് മോചിപ്പിക്കാൻ രക്ഷകൻ മനുഷ്യാവതാരം ചെയ്തെങ്കിലും നമ്മുടെ വ്യക്തിപരമായ പങ്കാളിത്തം ഈ രക്ഷ നേടിയെടുക്കാൻ ആവശ്യമാണ്. ഞാനെന്ന വ്യക്തി ദൈവത്തിന്റെ രക്ഷാകര വ്യാപാരങ്ങളിലൂടെ കടന്നുപോകുമ്പോൾ ദൈവത്തിന്റെ രക്ഷണ്യവ്യാപാരഫലം എനിക്കും സംജാതമാകുന്നു. നമ്മുടെ ആത്മസമർപ്പണം കുരിശിന്റെ ഫലങ്ങൾ നേടിയെടുക്കാൻ അത്യന്താപേക്ഷിതമാണ്. ജീവിതത്തിന്റെ ദുരിതങ്ങളിലൂടെ കടന്നുപോകുമ്പോൾ എപ്പോഴും നമ്മുടെ കർത്താവിനോട് ചേർന്ന് നിൽക്കുവാനും നടക്കുവാനും നമുക്ക് കഴിയണം. അശരണർക്കും ആശ്രിതർക്കും മുൻപിൽ ശിമയോനെപ്പോലെ ദൈവത്തിന്റെ പ്രതിരൂപമായി മാറാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. ജീവിക്കുന്ന സാക്ഷ്യത്തിനായി നാം മാറുമ്പോൾ അത് നമ്മുടെ ചുറ്റുമുള്ള അനേകർക്ക് അഭയമായിത്തീരാം. എന്നും ശിമയോനെപ്പോലെ കുരിശിനോട് ചേർന്ന് നടക്കുവാനും അങ്ങനെ രക്ഷാകരചരിത്രത്തിൽ ഭാഗഭാക്കാകാനും നമുക്ക് കഴിയണം. ഈ നോമ്പുകാലം അതിന് നമ്മെ ശക്തിപ്പെടുത്തട്ടെ.

6





**ബിഷപ്പ് മാർ പോളി കണ്ണൂക്കാടൻ**
**ഇരിങ്ങാലക്കുട രൂപതാദ്ധ്യക്ഷൻ**

# ഹൃദയത്തിൽ പതിയുന്ന യേശു മുദ്ര

*ഇന്നാമുഖത്തിന്റെ ലാവണ്യമൊന്നാകെ*
*മങ്ങീദുഃഖത്തിൽ മുങ്ങീ...*

ഒന്നുമില്ലാത്തവന്റേയും ഒത്തിരിയുള്ളവന്റേയും കളിക്കളമാണ് ഭൂമി. ഒത്തിരിയുള്ളവനെ മാറ്റി നിറുത്തി ഒന്നുമില്ലാത്തവന്റെ കൂടെ ജീവിച്ച് അവനെ എല്ലാമുള്ളവരായി തീർത്തവനാണ് ഈശോ. ബലത്തിനാണോ, ബലഹീനതക്കാണോ ലോകത്തിൽ മൂല്യമുള്ളത് എന്ന ചോദ്യം നിലനില്ക്കുമ്പോൾ ബലത്തെ തള്ളി കളഞ്ഞുകൊണ്ട് ബലഹീനതയെ സ്വീകരിച്ചവനാണ് ഈശോ. നമ്മുടെ ബലഹീനതയെ ശക്തിയുള്ളതാക്കുവാനും നമ്മുടെ പാപങ്ങൾക്ക് മോചനം ലഭിക്കുവാനും അവൻ നമുക്കു വേണ്ടി കുരിശു വഹിച്ചു.

ലോകത്തിലെ ഏറ്റവും ദു:ഖകരമായ കാര്യം ആശ്വസിപ്പിക്കുവാൻ ആരും ഇല്ല എന്ന അവസ്ഥ തന്നെയാണ്. ഒരു തെല്ലാശ്വാസത്തിനു വേണ്ടി അലഞ്ഞു നടക്കുന്ന ഒത്തിരി വ്യക്തികൾ നമുക്ക് മുമ്പിലുണ്ട്. മറ്റുള്ളവരെ ആശ്വസിപ്പിക്കുക -അവന്റെ ജീവിതസാഹചര്യങ്ങളെ കുറിച്ചു അവന്റെ ദു:ഖങ്ങളെ കുറിച്ചും. ജീവിതത്തിൽ ഏറ്റവും മൂല്യമുള്ളത് ഇതു തന്നെയാണ്.

കുരിശുയാത്രയിലെ എല്ലാ പീഢകളും വഹിക്കുന്ന ഈശോയെ ആശ്വസിപ്പിക്കുന്ന വെറോനിക്കായോ ഒത്തിരി ധ്യാനിക്കേണ്ടിയിരിക്കുന്നു. ഈശോയെ കാണുന്ന മാത്രയിൽ മറ്റൊന്നിനേയും കാണുന്നില്ല. സ്നേഹത്തിന് കണ്ണില്ല എന്നു പറയുന്നതുപോലെ, "പട്ടാളക്കാരുടെ മദ്ധ്യത്തിലൂടെ അവൾ ഈശോയെ സമീപിക്കുന്നു... ആരെങ്കിലും എന്തെങ്കിലും പറഞ്ഞുകൊള്ളട്ടെ....." സ്വന്തം തൂവാലയെടുത്ത് അവൾ ഈശോയുടെ മുഖം തുടച്ചു. ഈ ഒറ്റ കാര്യത്താൽ, നിസ്സാരമായ ഈ കാര്യത്താൽ വെറോനിക്ക നൂറ്റാണ്ടുകളോളം നമ്മുടെ കുരിശിന്റെ വഴിയിലെ ധ്യാനവിഷയമായി മാറുന്നു. നമ്മുടെ സേവനം ചിലപ്പോൾ ഒരു തുള്ളി ജലം മാത്രം. ആ തുള്ളി സമുദ്രത്തിൽ എത്തുന്നില്ലെങ്കിൽ ആ തുള്ളിയുടെ കുറവ് സമുദ്രത്തിൽ ഉണ്ടായിരിക്കും. വെറോനിക്ക ചെയ്ത നിസ്സാരമായ കാര്യത്തിന് വലിയ വിലയുണ്ടായിരുന്നു. "ചെറിയ കാര്യങ്ങളിൽ വിശ്വസ്തൻ വലിയ കാര്യങ്ങളിൽ വിശ്വസ്തൻ..." എന്റെ വിശ്വാസത്തിന്റെ ആഴം തിരിച്ചറിയപ്പെടുന്നത് എന്റെ ഹൃദയതലത്തിൽ പതിഞ്ഞ ക്രിസ്തുവിന്റെ ചിത്രം മറ്റുള്ളവർക്ക് എത്രത്തോളം വ്യക്തമാകുന്നു എന്നതിന്റെ അടിസ്ഥാനത്തിലാണ്. ഇവിടെ ഒരു ചോദ്യം പ്രസ്കതമാകുന്നു. എന്റെ ഹൃദയമാകുന്ന തൂവാലയിൽ പതിഞ്ഞ ക്രിസ്തു ചിത്രത്തിന് എത്രത്തോളം വ്യക്തതയുണ്ട് എന്ന്. മറ്റുള്ളവരെ ക്രിസ്തുവിലേക്കടുപ്പിക്കാൻ, ക്രിസ്തുസ്നേഹത്തിന്റെ നിറമൊരുക്കാൻ എന്റെ ക്രിസ്താനുഭവം കൊണ്ട് സാധിക്കുന്നുണ്ടോ? ഇനിയും എന്റെ ക്രിസ്തു ചിത്രത്തിന് വ്യക്തതയില്ലെങ്കിൽ ഈ നോമ്പുകാലം ഒരവസരമാണ്. വേദനിക്കുന്നവന്റെ കണ്ണീരൊപ്പാനുള്ള, അവന്റെ വേവലാതികളിൽ പങ്കുചേരാനുള്ള, അവനെ ചേർത്തുപിടിച്ച് ആശ്വസിപ്പിക്കാനുള്ള അവസരം, ക്രിസ്തു ചെയ്തതും അതുതന്നെയാണ്. ദരിദ്രരെ സമ്പന്നരെന്നു വിളിച്ചു സ്നേഹിച്ചു, പാപികളെ സ്വർഗ്ഗരാജ്യത്തിന്റെ അവകാശികളെന്നു പറഞ്ഞ് ആശ്വസിപ്പിച്ചും അവഗണിക്കപ്പെട്ടവന്റെ വിരുന്നു മേശയിൽ അവൻ അതിഥിയായി. ശൂന്യതയുടെ കൽഭരണികളിൽ അവൻ ദൈവസ്നേഹത്തിന്റെ ലഹരി പകർന്നു. ഈ എളിയവരിൽ ഒരുവന് നിങ്ങൾ ചെയ്തുകൊടുത്തപ്പോൾ എനിക്കു തന്നെയാണ് ചെയ്തുതന്നത് (മത്താ 21:40). ക്രിസ്തു ഓർമ്മിപ്പിക്കുന്നു ഈ നോമ്പുകാലത്തിൽ എന്റെ സമയവും സമ്പാദ്യവും എളിയവർക്കായി മാറ്റിവയക്കാൻ, അതിലൂടെ രൂപപ്പെടുന്ന വ്യക്തമായ ക്രിസ്തു ചിത്രത്തിലൂടെ അനേകരിൽ ക്രിസ്തുസ്നേഹത്തിന്റെ അലകടൽ തീർക്കാൻ - ഏവർക്കും അതിനു സാധിക്കട്ടെ.

# 7





മാർ ജേക്കബ് മുരിക്കൻ
പാലാ രൂപത സഹായമെത്രാൻ

# നിനക്ക് എന്റെ കൃപ മതി

വാർത്തകളുടെ കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. തെറ്റുകളും, വീഴ്ചകളും ബ്രേക്കിംഗ് ന്യൂസ് പരിവേഷം പ്രാപിക്കുന്ന കാലഘട്ടത്തിൽ! ചിലവീഴ്ചകൾ വാർത്തയാകുമ്പോൾ, വലിയനന്മകൾ മറയ്ക്കപ്പെടുകയും, മറക്കപ്പെടുകയുമാണ് ചെയ്യപ്പെടുന്നത്. ഈ ആധുനിക സംസ്ക്കാരം സ്പഷ്ടമായ സംശയമനോഭാവവും, ദോഷൈകദൃക്കും വളർത്തുന്നു. ഇന്നത്തെ ലോകം നമ്മുടെമേൽ അടിച്ചേൽപ്പിക്കുന്ന എല്ലാ വിപരീതഭാവങ്ങളെയും അതിജീവിക്കാനുള്ള ക്ഷണമാണ് കുരിശിന്റെ വഴിയിൽ രണ്ടാം പ്രാവശ്യവും നിലത്തുവീഴുന്ന ഈശോ നമുക്ക് നല്കുന്നത്.

വീഴ്ചകളെ വാർത്തയാക്കുമ്പോൾ വീഴുമെന്ന ഭയത്താൽ പ്രവർത്തനനിരതരാകാതെ പിൻവലിയാൻ പലപ്പോഴും നാം പ്രേരിതരാകുന്നു. അപകർഷതാബോധവും അസന്തുഷ്ടിയും പരാജയഭീതിയും വർദ്ധിക്കുന്നു. ആത്മവിശ്വാസമില്ലാതെയാണ് നാം യുദ്ധം ചെയ്യുന്നതെങ്കിൽ പകുതി തോറ്റു കഴിഞ്ഞു. നന്മയെ മറക്കാനും നന്മചെയ്യാതിരിക്കാനും പരാജയഭീതി ഇടയാക്കരുത്. പരി. ഫ്രാൻസിസ് മാർപ്പാപ്പ ആഹ്വാനം ചെയ്യുന്നു: എത്രയോ ക്രൈസ്തവർ തങ്ങളുടെ ജീവൻ സ്നേഹപൂർവ്വം നല്കുന്നു എന്നത് വിസ്മരിക്കുവാൻ സഭയിലെ ചില അംഗങ്ങളുടെ പാപങ്ങളും നമ്മുടെ സ്വന്തം പാപങ്ങളെക്കുറിച്ച് തോന്നുന്ന വേദനയും ലജ്ജയും ഒരിക്കലും ഇടയാക്കരുത്.(സുവിശേഷത്തിന്റെ ആനന്ദം : നമ്പർ 76).

ഗോതമ്പു മണി നിലത്തു വീണഴിയുമ്പോൾ അത് ഫലം പുറപ്പെടുവിക്കുന്നു (യോഹ 12: 24). വീഴ്ചയിൽ വേദനയും, അഴുകലും അഴിയലും ഉണ്ടാകും. അത് നവജീവൻ പ്രാപിക്കാൻ നമ്മെ സജ്ജരാക്കും. ഏതവസ്ഥയിലും പ്രത്യേകിച്ച് പരാജയപ്പെടും എന്നു തോന്നുന്ന അവസ്ഥകളിലും ദൈവത്തിനു പ്രവർത്തിക്കാൻ കഴിയും എന്ന ബോധ്യം ആവശ്യമാണ്. രക്ഷിക്കാൻ കഴിയാത്തവിധം ദൈവത്തിന്റെ കരം കുറുകിപ്പോയിട്ടില്ല. കേൾക്കാനാവാത്ത വിധം അവിടുത്തെ കാതുകൾക്ക് മാന്ദ്യം സംഭവിച്ചിട്ടില്ല (ഏശ 51:1). നമ്മുടെ ബലഹീനതകളെക്കുറിച്ച് വേദനാപൂർണ്ണമായ അവബോധം ഉള്ളപ്പോൾത്തന്നെ, കർത്താവ് വിശുദ്ധ പൗലോസിനോട് അരുളിച്ചെയ്ത വചനങ്ങൾ മനസ്സിൽ വെച്ചുകൊണ്ട്, തോൽവിക്ക് വിട്ടുകൊടുക്കാതെ നമുക്ക് മുന്നേറേണ്ടതുണ്ട്. നിനക്ക് എന്റെ കൃപ മതി; എന്തെന്നാൽ ബലഹീനതയിലാണ് എന്റെ ശക്തി പൂർണ്ണമായി പ്രകടമാകുന്നത് (2 കോറി 12:9).

പ്രലോഭനത്തിൽ ഉൾപ്പെടുത്തരുതേ, ദുഷ്ടനിൽ നിന്നു രക്ഷിക്കണമേ എന്നാണല്ലോ കർതൃപ്രാർത്ഥനയിൽ നാം അപേക്ഷിക്കുന്നത്. പ്രലോഭനങ്ങൾ ഉണ്ടാവുക സ്വാഭാവികമാണ്. വി. യാക്കോബ് ശ്ലീഹാ അനുസ്മരിപ്പിക്കുന്നു: എന്റെ സഹോദരരേ, വിവിധ പരീക്ഷകളിൽ അകപ്പെടുമ്പോൾ നിങ്ങൾ സന്തോഷിക്കുവിൻ. എന്തെന്നാൽ വിശ്വാസം പരീക്ഷിക്കപ്പെടുമ്പോൾ നിങ്ങൾക്ക് അതിൽ സ്ഥിരത ലഭിക്കുമെന്ന് അറിയാമല്ലോ (യാക്കോബ് 1:3). വി. പൗലോസ് ശ്ലീഹാ ഉറപ്പിച്ച് പ്രസ്താവിക്കുന്നു: മനുഷ്യസാധാരണമല്ലാത്ത ഒരു പ്രലോഭനവും നിങ്ങൾക്ക് നേരിട്ടിട്ടില്ല. നിങ്ങളുടെ ശക്തിക്കതീതമായ പ്രലോഭനങ്ങൾ ഉണ്ടാകാൻ അവിടുന്ന് അനുവദിക്കുകയുമില്ല. പ്രലോഭനങ്ങൾ ഉണ്ടാകുമ്പോൾ അവയെ അതിജീവിക്കാൻ വേണ്ട ശക്തി അവിടുന്ന് നിങ്ങൾക്ക് നല്കും. എന്തെന്നാൽ ദൈവം വിശ്വസ്തനാണ് (1 കോറി 10:3). പരീക്ഷിക്കപ്പെടുമ്പോൾ താൻ ദൈവത്താലാണ് പരീക്ഷിക്കപ്പെടുന്നതെന്ന് ഒരുവനും പറയാതിരിക്കട്ടെ എന്തെന്നാൽ ദൈവം തിന്മയാൽ പരീക്ഷിക്കപ്പെടുന്നില്ല, അവിടുന്ന് ആരെയും പരീക്ഷിക്കുന്നുമില്ല. ഓരോരുത്തരും പരീക്ഷിക്കപ്പെടുന്നത് സ്വന്തം ദുർമോഹങ്ങളാൽ വശീകരിക്കപ്പെട്ട് കുടുക്കിലാകുമ്പോഴാണ് (യാക്കോബ് 1:13-14). നിങ്ങളുടെ ശത്രുവായ പിശാച് അലറുന്ന സിംഹത്തെപ്പോലെ ആരെ വിഴുങ്ങണമെന്ന് അന്വേഷിച്ചുകൊണ്ട് ചുറ്റി നടക്കുന്നു. വിശ്വാസത്തിൽ ഉറച്ചു നിന്നു കൊണ്ട് അവനെ എതിർക്കുവിൻ (1 പത്രോസ്. 5:8-9). നിൽക്കുന്നുവെന്ന് വിചാരിക്കുന്നവൻ വീഴാതെ സൂക്ഷിച്ചുകൊള്ളട്ടെ. (1 കോറി 10:12).

# 8





**ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്**
**തിരുവനന്തപുരം മേജർ അതിരൂപതാ സഹായമെത്രാൻ**

# ആശ്വാസകരമായ കണ്ടുമുട്ടൽ

ഗോഗുൽത്താ യാത്രയിൽ ജറുസലേം സ്ത്രീകളുടെ കരച്ചിലിനോട് ഭാവാത്മകമായി പ്രതികരിച്ച് തിരിഞ്ഞു നിൽക്കുന്ന യേശു ഒരിക്കലും മായാത്ത ഒരു ചിത്രമാണ് നമ്മുടെ മനസ്സിൽ കോറിയിടുന്നത്. വികാര നിർഭരമായ ഒരു രംഗം.

എല്ലാവരും തന്നെ തള്ളിപ്പറയുകയും കുത്തുവാക്ക് കൊണ്ടും ചാട്ടവാറുകൊണ്ടും പീഡിപ്പിക്കുകയും ചെയ്യുമ്പോൾ വ്യത്യസ്തമായൊരു സ്വരം. ഒറ്റപ്പെട്ട സ്വരമല്ല. കൂട്ടായ്മയുടെ സ്വരം. തന്നെ ഉറ്റുനോക്കി വിലപിക്കുന്ന ഒരുപറ്റം സ്ത്രീകൾ. അവർ ജറുസലേംകാരാണ്. എന്നെപ്പറ്റി കരയാൻ ആളുണ്ടെന്നത് തന്നെ എന്തൊരാശ്വാസമാണ്. യേശുവിന്റെ ശാന്തമായ തിരിഞ്ഞുനോട്ടം അവർക്കും ആശ്വാസമായി.

അന്ത്യ അത്താഴത്തിന് ശേഷം യേശു ഒന്നും ഭക്ഷിച്ചിട്ടില്ല, പാനം ചെയ്തിട്ടില്ല, ഒരുപോള കണ്ണ് അടച്ചിട്ടില്ല, വിശ്രമിച്ചിട്ടില്ല. ഗദ്സമെൻ മുതൽ രക്തം ഒഴുകുകയാണ്. വിസ്താരവേളകളിലും തുടർന്നും മാനസികമായും ശാരീരികമായും ദാരുണമായി പീഡിപ്പിക്കപ്പെട്ടു. ചാട്ടവാറടിയിൽ ശരീരത്തിൽ നിന്നും മാംസം ചിതറി തെറിച്ചു. മരണാസന്നനാണ്, നാവ് വറ്റി വരണ്ടിരിക്കുന്നു പക്ഷേ എവിടെ നിന്നോ പുതിയ ഊർജ്ജം ഉൾക്കൊണ്ട് ജറുസലേം സ്ത്രീകളെ ശാന്തമായി നോക്കി സംസാരിച്ചു. ജറുസലേം പുത്രിമാരെ എന്നുവിളിച്ചു. കരയരുത് എന്ന് പറഞ്ഞില്ല. കരച്ചിലിന്റെ ദിശ തിരിച്ചു. 'എന്നെ പ്രതി കരയണ്ട, നിങ്ങളെയും നിങ്ങളുടെ മക്കളെയും പ്രതി കരയുവിൻ'.

ദൈവസന്നിധിയിൽ നമുക്ക് വേണ്ടിയും തലമുറകൾക്ക് വേണ്ടിയും കരയണമെന്ന സന്ദേശം യേശു കുരിശിൽ ഉയർത്തപ്പെടുന്നതിന് മുമ്പുള്ള അവസാനത്തെ ഉപദേശമാണ്. കണ്ണുനീർ നമ്മെയും തലമുറകളെയും വിശുദ്ധീകരിക്കുന്നു. പ്രത്യേകിച്ചും അമ്മമാരുടെ കണ്ണുനീര് ദൈവം പ്രത്യേകം മാനിക്കുന്നു. അമ്മമാരുടെയും സഹോദരിമാരുടെയും കണ്ണുനീരിന്റെയും കൃപയാണ് നാം അനുഭവിക്കുന്നത്. നമ്മുടെ കണ്ണുനീരിലൂടെ തലമുറകളെ വിശുദ്ധീകരിച്ച് സംരക്ഷിക്കുവാനുള്ള ഉത്തരവാദിത്വം നമുക്കുണ്ട്. മധ്യസ്ഥതയുടെ അനുവാര്യത ഈ കണ്ടുമുട്ടൽ നമ്മെ നിരന്തരം ഓർമ്മപ്പെടുത്തുന്നു.

ജറുസലേം സ്ത്രീകളുടെ അലമുറയ്ക്ക് യേശു ദിശാബോധം നൽകി. അവ മനോഹരമായ പ്രാർത്ഥനയായി രൂപാന്തരപ്പെടുത്തി. മുറിയാത്ത മധ്യസ്ഥതയായി പിന്തുടരണമെന്നും ഓർമ്മപ്പെടുത്തി. നമ്മുടെ ജീവിതത്തെ രൂപപ്പെടുത്തിയെടുക്കാൻ കണ്ണുനീർ വീഴ്ത്തിയ അനേകരെ ഓർമ്മിപ്പിക്കുവാനുള്ള അവസരമാണിത്. അമ്മയുടെ, ജീവിതപങ്കാളിയുടെ, സഹോദരങ്ങളുടെ കണ്ണുനീരിന്റെ മഹത്വം ഓർമിപ്പിച്ചെടുക്കുവാനുള്ള ഒരു അവസരം.

യേശുവിന്റെ കാലത്ത് സ്ത്രീകൾ പാർശ്വവത്കരിക്കപ്പെട്ടവരായിരുന്നു. എന്നാൽ യേശു അവരെ ഒരിക്കലും മാറ്റി നിർത്തിയിട്ടില്ല. അവർ യേശുവിന് പ്രത്യേകം പരിചരണവും സ്വീകരണവും നൽകുകയും ചെയ്തിരുന്നു. യേശു സ്ത്രീകൾക്ക് എപ്പോഴും പ്രത്യേകം പരിഗണന നൽകി. സുവിശേഷത്തിൽ തന്നെ സ്ത്രീകളോട് പ്രസാദാത്മകമായി പ്രതികരിക്കുന്ന നിരവധി സന്ദർഭങ്ങളുണ്ട്.

പത്രോസിന്റെ അമ്മായിയമ്മയെ സുഖപ്പെടുത്തുകയും അവർ എഴുന്നേറ്റ് യേശുവിനെ ശുശ്രൂഷിക്കയും ചെയ്ത സംഭവം (ലൂക്കാ 4/39) , നയിനിലെ വിധവയുടെ മകനെ ഉയർത്തുന്ന സംഭവം (ലൂക്ക 7/11-17), ശെമയോന്റെ ഭവനത്തിൽ എത്തുന്ന പാപിനിയോട് പ്രകടമാക്കുന്ന കാരുണ്യം(ലൂക്ക 7/36). രക്തസ്രാവക്കാരി സ്ത്രീയെ സുഖപ്പെടുത്തുന്നത് (ലൂക്ക 8/43) മർത്തയോടും മറിയത്തോടും കാണിക്കുന്ന പരിഗണന (ലൂക്ക 10/38-42), കൂനിയെ സുഖപ്പെടുത്തുന്ന സംഭവം (ലൂക്ക 13/10-17), ദരിദ്രയായ വിധവയുടെ കാണിക്കയെ പുകഴ്ത്തുന്നത് (ലൂക്ക 21/1-4). ഇങ്ങനെ എത്രയെത്ര ഉദാഹരണങ്ങൾ.

പാർശ്വവത്കരിക്കപ്പെട്ടവരും എന്നാൽ തലമുറകളുടെ മടിത്തട്ടുമായ സ്ത്രീത്വത്തോടുള്ള യേശുവിന്റെ കരുണ സ്ഥായിയായ ഒരു ഭാവമായിരുന്നു. ജീവിതാവസാനം വരെ തുടരുകയും ചെയ്തു. തന്നെ തള്ളിപ്പറഞ്ഞ പത്രോസിന്റെ നേരേ അവനെ ഉൾച്ചേർക്കാൻ തിരിഞ്ഞതുപോലെയാണ് യേശു കരയുകയും മുറവിളി കൂട്ടുകയും ചെയ്യുന്ന ജറുസലേം സ്ത്രീകളുടെ നേരെ തിരിഞ്ഞത്. ഇത് മാനസാന്തരത്തിലേക്കുള്ള ആർദ്രമായ ക്ഷണവും സ്വീകരണവും ധ്വനിപ്പിക്കുന്നു.

ജറുസലേം സ്ത്രീകളെ ആശ്വസിപ്പിച്ച് കൊണ്ട് തിരിഞ്ഞ് നിൽക്കുന്ന യേശു ആർദ്രതയോടെ തിരിഞ്ഞ് നമ്മെയും ഉറ്റുനോക്കുന്നു എന്ന ഓർമ്മതന്നെ നമ്മെ ബലപ്പെടുത്തുന്നു. നമ്മുടെ അനുതാപം ആഴപ്പെടുത്തുന്നു. നമ്മുടെ ഒറ്റപ്പെട്ട നിലവിളികളെ കൂട്ടായ്മയിൽ ഒന്നിപ്പിക്കുവാൻ പ്രചോദനം ഏകുന്നു. തലമുറകളെയും വിശുദ്ധീകരിക്കുവാനുള്ള ഉത്തരവാദിത്വബോധ്യത്തിൽ ഉറപ്പിക്കുകയും ചെയ്യുന്നു.

# 9





കർദ്ദിനാൾ ആഞ്ചലോ കൊമാസ്ട്രി
വത്തിക്കാനിലെ മാർപ്പാപ്പയുടെ
മുഖ്യവികാരി ജനറൽ

# തീവ്ര വേദനയുടെ വീഴ്ച

പ്രശസ്ത ഫ്രഞ്ച് ചിന്തകൻ ബ്ലെയ്സ്പാസ്ക്കൽ പങ്കുവെയ്ക്കുന്ന ആഴമേറിയ ഒരു ഉൾക്കാഴ്ച യുണ്ട്. യേശു ലോകാവസാനത്തോളം തീവ്രമായ വേദനയിൽ ആയിരിക്കെ (ഗത്സെമിനിലെ ശിഷ്യ ന്മാരെപ്പോലെ) നമുക്ക് ഉറങ്ങാൻ സാധിക്കുകയില്ല. എവിയെടാണ്, എങ്ങനെയാണ് യേശു നമ്മുടെ കാലത്ത് തീവ്ര വേദന അനുഭവിക്കുന്നത്. നമ്മുടെ ലോകം സുഖസമ്പത്തുക്കളുടെ ചേരിയെന്നും ദാരിദ്ര്യത്തിന്റെ ചേരിയെന്നും വേർതിരിഞ്ഞിരിക്കുന്നു. ഇതാണ് ഇക്കാലത്ത് ക്രിസ്തുവിന് തീവ്ര വേദന സമ്മാനിക്കുന്ന വസ്തുത.

രണ്ട് മേഖലകൾ കൂടിച്ചേരുന്നതാണ് നമ്മുടെ ലോകം. ഒരിടത്ത് സമ്പത്ത് നാശോന്മുഖമായി ദുർവ്യയം ചെയ്യപ്പെടുന്നു, മറുവശത്ത് ആളുകൾ നാശത്തിലേക്ക് വഴുതി വീണുകൊണ്ടിരിക്കുന്നു. ഒരിടത്ത് കുമിഞ്ഞുകൂടുന്ന വൃദ്ധി മനുഷ്യനെ കൊല്ലുന്നു. മറുവശത്ത് വറുതിയുടെ ആഴങ്ങളിൽ മനു ഷ്യർ മരിക്കുന്നു. ഒരിടത്ത് മനുഷ്യർ അമിതവണ്ണം എങ്ങനെ കുറയ്ക്കാം എന്ന് ആശങ്കപ്പെടുന്നു. മറു വശത്ത് മനുഷ്യർ ഒരു നേരത്തെ അന്നത്തിനായി കൈനീട്ടുന്നു. എന്തുകൊണ്ട് നമ്മൾ വാതിലുകൾ തുറക്കുന്നില്ല, എന്തുകൊണ്ട് നാം ഒരു മേശയ്ക്ക് ചുറ്റും ഇരിക്കുന്നില്ല. ദരിദ്രർക്ക് സമ്പന്നരെ ജീവിത ത്തിന്റെ മറുകര കാണാൻ സഹായിക്കുവാനാകും എന്ന് എന്തുകൊണ്ട് നമ്മൾ തിരിച്ചറിയുന്നില്ല. എന്തുക്കൊണ്ടാണ്, എങ്ങനെയാണ് നാം ഇത്രത്തോളം അന്ധരായി തീരുന്നത്.

കർത്താവായ യേശുവെ, സമ്പത്ത് കുന്നുകൂട്ടാനായി ജീവിതം വ്യയം ചെയ്യുന്നവരെയാണ് നീ വിഡ്ഢികൾ എന്ന് വിളിച്ചിട്ടുള്ളത്. അതേ, എല്ലാം സ്വന്തമാണെന്ന് കരുതുന്നവർ യഥാർത്ഥ്യത്തിൽ വിഡ്ഢികൾ തന്നെയാണ്. എന്തെന്നാൽ എല്ലാറ്റിന്റെയും ഉടയവൻ ഒരുവൻ മാത്രമാകുന്നു.

കർത്താവായ യേശുവെ, ഈ ലോകവും അതിലുള്ള സമസ്തവും നിന്റേതാകുന്നു, നിന്റേത് മാത്രമാകുന്നു. എന്നിട്ടും നീയിത് എല്ലാവർക്കുമായി പങ്കുവെച്ചിരിക്കുന്നു. എല്ലാവർക്കും അന്നവും അഭയവും കിട്ടുമാറ് ലോകം ഒരു ഭവനമായി തീരണമെന്ന് നീ ആഗ്രഹിക്കുന്നു. മറ്റുള്ളവന്റെ ജീവിതം വഴിമുട്ടുവോളം പ്രയോജനരഹിതമായി ധനം പൂഴ്ത്തിവെയ്ക്കുന്നത് അന്യരെ കൊള്ള ചെയ്യുക തന്നെയാണ്.

കർത്താവായ യേശുവെ, ഞങ്ങളുടെ ലോകത്തെ കൊട്ടാരങ്ങളെന്നും കുടിലുകളെന്നും വേർതി രിക്കുന്ന ഈ വലിയ ഇടർച്ച നീ അവസാനിപ്പിക്കണമെ. കർത്താവെ, സാഹോദര്യം എന്തെന്ന് ഞങ്ങളെ പഠിപ്പിക്കേണമെ.

10





**മാർ സെബാസ്റ്റ്യൻ എടയന്ത്രത്ത്**
**എറണാകുളം - അങ്കമാലി**
**മേജർ അതിരൂപതാ സഹായമെത്രാൻ**

# വസ്ത്രത്തിന്റെ ദൈവാംശം

ക്രൈസ്തവ ദൈവാലയങ്ങളുടെ അകത്തേക്ക് ചെല്ലുമ്പോൾ നമ്മെ ഏറ്റവും അധികം ആകർഷിക്കുന്നത് ക്രൂശിതനായ മിശിഹായെയാണ്. ആ ക്രൂശിതനായ മിശിഹാ ഏകദേശം പൂർണ്ണമായും നഗ്നനാണ്. മനുഷ്യരുടെ ആത്മാഭിമാനം തകർക്കുവാനായിട്ടാണ് ഓരോ സംസ്കാരവും മനുഷ്യരുടെ വസ്ത്രങ്ങൾ ഉരിഞ്ഞുമാറ്റിയിരുന്നത്.യേശുവിന്റെ കാര്യത്തിലും അദ്ദേഹത്തെ ക്രൂശിക്കുവാനുള്ള ഉത്തരവാദിത്വം ഏറ്റെടുത്ത പടയാളികളും, അദ്ദേഹത്തെ വകവരുത്തണമെന്ന് വിളിച്ചുകൂവിയ ജനവും, വസ്ത്രം ഉരിഞ്ഞെടുത്തതിലൂടെ ലക്ഷ്യം വെച്ചത് മറ്റൊന്നായിരുന്നില്ല. ഭാരത സംസ്കാരത്തിൽ പാഞ്ചാലിയുടെ വസ്ത്രം ഉരിഞ്ഞത് കാലദേശങ്ങൾക്കതീതമായി നിൽക്കുന്ന മനുഷ്യമനസ്സിന്റെ വികലമായ ഉദ്ദേശങ്ങളുടെ ഒരു ബഹിർസ്പുരണമാണല്ലോ.

നഗ്നനായിട്ടാണ് മനുഷ്യൻ ഈ മണ്ണിലേക്ക് വരുന്നത്. നഗ്നരായിട്ടാണ് നാം മടങ്ങുന്നതും. ലോകം ആദരിക്കുന്ന ഫ്രാൻസിസ് അസ്സീസി തന്റെ മരണസമയം അടുത്തപ്പോൾ, കട്ടിലിൽ നിന്ന് തന്നെ താഴെയിറങ്ങി, വസ്ത്രങ്ങൾ പൂർണ്ണമായും മാറ്റി നഗ്നനായി തന്നെ മരിക്കുവാൻ ആഗ്രഹിച്ചത്, ആത്മീയം പ്രകാശം ഉതിർക്കേണ്ട ഒരു ധ്യാനം തന്നെയാണ്. വസ്ത്രം ലോകത്തിന്റെ സമ്മാനമാണ്. അതുക്കൊണ്ട് തന്നെയാണ് ഉത്തമമായ വസ്ത്രം ധരിച്ച സോളമനെക്കാൾ അത്രയോ അഴകുള്ളതാണ് വയലിലെ ലില്ലിപൂവെന്ന് ആ ലോക ഗുരു ലോകത്തോട് പറഞ്ഞത്. മേൽവസ്ത്രമില്ലാതിരുന്ന ചെറുമി പെണ്ണിന് മാറുമറയ്ക്കാൻ തന്റെ മേൽമുണ്ട് കൊടുത്ത് ബിർളാമന്ദറിൽ വച്ച് വെടിയേറ്റ് മരിക്കുമ്പോൾ ആ നഗ്നനായി കടന്നുപോയ ആ 'ഫക്കീറും' ലോകത്തോട് നൽകുന്ന സന്ദേശം, വസ്ത്രത്തെക്കുറിച്ചുള്ള മഹത്തായ ദൈവശാസ്ത്രമാണ്.

തന്റെ സന്യാസിനികൾ രണ്ട് ജോടി വസ്ത്രം മാത്രമേ കരുതാവൂ എന്ന ശാഠ്യം പിടിച്ച മദർ തെരേസാ എന്തായിരിക്കും അത് കൊണ്ട് ഉദ്ദേശിച്ചത്. സുവിശേഷ പ്രഘോഷണത്തിന് പോകുമ്പോൾ വടിയും വസ്ത്രവും സംഘടിപ്പിച്ചെടുക്കുന്നതിൽ അധികം സമയം കളയരുത് എന്നു പറഞ്ഞതുകൊണ്ട് യേശു എന്തായിരിക്കും കരുതിയത്? പരിപൂർണ്ണ നഗ്നരായി പൂഴിമണ്ണിൽ ഇരുന്ന് ധ്യാനിച്ച്, ദൈവത്തെ പ്രാപിക്കുവാൻ മനസ്സിൽ കൊതിച്ച മഹർഷിവര്യന്മാർ എത് തത്വശാസ്ത്രമായിരിക്കും ലോകത്തിന്നൽകുവാൻ ഉദ്ദേശിച്ചത്.

വസ്ത്രം ഒരു ആവശ്യം മാത്രമാണെന്നും ഒരു ആർഭാടമാകരുതെന്നും കുരുശിന്റെ വഴിയിലെ പത്താം സ്ഥലം നമ്മോട് പറയുന്നു. ഉടയാടകൾ മലയാളിയെ ഹരം പിടിപ്പിച്ച് തുടങ്ങിയിട്ട് അധികം നാളുകളായിയിട്ടില്ല. രണ്ടു ഷർട്ടും രണ്ട് നിക്കറും കൊണ്ട് സ്കൂൾ ജീവിതം പടിച്ചു കയറിപ്പോന്നവരാണ് അമ്പതു വയസ്സിന് മുകളിലുള്ള മിക്ക പുരുഷന്മാരും. പിന്നെയെന്തേ വസ്ത്രത്തോടുള്ള ഈ തീരാത്ത കാമം. മുട്ടിന് മുട്ടിന് ഉയർന്നു വരുന്ന വസ്ത്രക്കടകൾ ഈ കാമമല്ലേ നമ്മെ ഓർമിപ്പിക്കുക? എമ്മാനുവേൽ സിൽക്ക്സ് എന്ന കടപോലും നമ്മുടെ നാട്ടിലുണ്ട്. യേശുവിനെ കുറിച്ചാണ് എമ്മാനുവേൽ എന്നു പറയുക. യേശു മരിച്ചതോ നഗ്നനായിട്ടും.

യേശുവിനെ ഗൗരവമായി അനുഗമിക്കുവാൻ ആഗ്രഹിക്കുന്നവൻ ഉടയാടകളോടുള്ള അമിതമായ കാമം വെടിയണമെന്നായിരിക്കും കുരുശിലെ വഴിയിലെ പത്താം സ്ഥലം നമ്മോട് പറയുക. തന്റെ അലമാരിയിൽ ഒരു ജോടി വസ്ത്രം കൂടി ഉണ്ടായിരിക്കുകയും , തന്റെ സഹോദരൻ വസ്ത്രം ധരിക്കുവാനില്ലാതെ അലഞ്ഞുതിരിയുകയും ചെയ്യുകയാണെങ്കിൽ നീ ചാവുദോഷത്തിന്റെ വക്കിലാണ് നിൽക്കുന്നതെന്ന് സഭാപിതാക്കന്മാർ ആശങ്കക്കിടയില്ലാതെ ലോകത്തോട് പറഞ്ഞു. എന്തായിരിക്കും അതിന്റെ രത്നചുരുക്കം. വസ്ത്രത്തോടട് നീ അമിതമായ താല്പര്യം കാണിക്കരുത്.

നഗ്നനായി മരിച്ച ആ ദൈവപുത്രന്റെ പെസഹായുടെ ഓർമ്മ ആചരിക്കുമ്പോൾ പുരോഹിതന്മാർ ധരിക്കുന്ന വസ്ത്രങ്ങളുടെ ശബളിമയെകുറിച്ചുപോലും നോമ്പുകാലത്ത് നാം ചിന്തിക്കണം. പ്രത്യേകിച്ച് വസ്ത്രമില്ലാതെ കഴിഞ്ഞുകൂടുന്ന അനേകർ ജീവിക്കുന്ന ഭാരതീയ പശ്ചാത്തലത്തിൽ. നമ്മുടെ അൽത്താരകളും നമ്മുടെ വിരികളും കുർബാനയ്ക്ക് ഉപയോഗിക്കുന്ന തിരുവസ്ത്രങ്ങളും എന്തുക്കൊണ്ട് നഗ്നനായി മരിച്ച ആ സ്നേഹത ചൈതന്യത്തിന്റെ ആത്മാവിന് അടുത്ത് നിൽക്കുന്നതായിക്കൂടാ?

വസ്ത്രത്തിന്റെ ദൈവശാസ്ത്രമാണ് കുരുശിന്റെ വഴിയിലെ പത്താം സ്ഥലം. ആഴം കുറയുമ്പോഴാണ്, ആറടിമണ്ണിലേക്ക് പോകേണ്ട ഈ ശരീരത്തെ വസ്ത്രം കൊണ്ട് മോടിപിടിപ്പിക്കുവാൻ നമ്മൾ പണവും സമയവും ചിന്തയും ചിലവഴിക്കുക. അവന്റെ ചൈതന്യം സഭയിലേക്ക് ഒഴുകിയിറങ്ങിയാൽ എന്തൊരു വലിയ സുവിശേഷസാക്ഷ്യമായിരിക്കുമത്!!

# 11





ബിഷപ്പ് തോമസ് മാർ എവുസേബിയൂസ്
വടക്കേ അമേരിക്കയിലെ മലങ്കര കത്തോലിക്ക എക്സാർക്കേറ്റിന്റെ അദ്ധ്യക്ഷൻ

# കുരിശിനോട് ചേർത്തുവച്ച്...

യേശു നാഥന്റെ ജീവിതത്തിന്റെ അർത്ഥവും സന്ദേശവും കുരിശിനോട് ചേർത്തു മാത്രമേ മനസ്സിലാക്കുവാൻ സാധിക്കൂ. മനുഷ്യന്റെ സാധാരണ പ്രവണത, കുരിശിനോട് കഴിയുന്നത്ര അകലം പാലിക്കുവാനാണ്. യേശു തന്റെ ശരീരത്തെ കുരിശുമായി സംയോജിപ്പിക്കുവാൻ അനുവദിക്കുന്നു. കുരിശിൽ നിന്നും അടർത്തി മാറ്റപ്പെടുവാൻ സാധിക്കാത്ത വിധം ആണികളാൽ തറയ്ക്കപ്പെടുവാൻ അനുവദിക്കുന്നു. ഇപ്രകാരം കുരിശിനോട് ചേർന്നു നിൽക്കുമ്പോൾ മാത്രമാണ് ഒരു ക്രിസ്ത്യാനിയുടെ ജീവിതം സാർത്ഥകമാകുന്നത്. ക്രിസ്തുവിശ്വാസിക്ക് കുരിശ് ഒരു അലങ്കാരമല്ല, പിന്നയോ അടിസ്ഥാന ജിവിത ശൈലിയാണ്, സംസ്കാരമാണ്. കുരിശ് മനുഷ്യ ജിവിതത്തിലെ മൂന്ന് പ്രധാന യാഥാർത്ഥ്യങ്ങളുടെ പ്രതീകമാണ്-രക്ഷാകരമായ സഹനം, മരണം, ഉയിർപ്പ്.

കുരിശിൽ ശരീരം ചേർത്തു വച്ചിരിക്കുന്ന ക്രിസ്തു നമ്മെ പഠിപ്പിക്കുന്നത് സഹനത്തെ സ്നേഹത്തോടെ, സന്തോഷത്തോടെ പുൽകുവാനുള്ള സന്നദ്ധതയാണ്. സഹനമില്ലാത്ത ജിവിത്തെക്കുറിച്ചുള്ള സ്വപ്നം മൗഢ്യമാണ്. കാരണം, സഹനം മനുഷ്യജീവിതത്തിന്റെ അവിഭാജ്യ ഘടകമാണ്. നമുക്ക് സാദ്ധ്യമായത് സഹനത്തോടുള്ള സമീപനത്തെ ക്രമപ്പെടുത്തുക എന്നുള്ളതാണ്. കുരിശിനെ ആവേശത്തോടെ ആലിംഗനം ചെയ്യുന്ന ക്രിസ്തു നമുക്ക് നല്കുന്ന പാഠം, സഹനം ഒരു ക്രിസ്ത്യാനിയുടെ ജീവിതത്തിൽ ഒരു ഹരമായി മാറണം എന്നതാണ്. കാരണം, സഹനം സ്നേഹത്തിനു നൽകുന്ന വിലയാണ്. എത്രമാത്രം തീവ്രമായി സ്നേഹിക്കുന്നുവോ, അത്രമാത്രം ആഴത്തിൽ സഹിക്കുവാനും സാധിക്കണം. സ്നേഹത്തിനു വേണ്ടിയുള്ള സഹനം രക്ഷിയിലേക്കുള്ള അടിസ്ഥാനമാർഗ്ഗമാണ്.

കുരിശ് രക്ഷാകരമായ മരണത്തിന്റെയും പ്രതീകമാണ്. കുരിശിനെ സ്നേഹിക്കുന്ന ക്രൈസ്തവൻ, നിരന്തരം മരിക്കുവാൻ സന്നദ്ധനാണ്. പാപത്തോട്, പാപപ്രവണതകളോട്, പ്രലോഭനങ്ങളോട് മുഖം തിരിക്കുന്നത് മരണാനുഭവമാണ്. ഒഴുക്കിനെതിരായി തീരുന്നത് മരണാനുഭവമാണ്. ഭൂരിഭാഗം പേരും സ്വീകരിക്കുവാനാഗ്രഹിക്കുന്ന ഒരു സംസ്കാരത്തിൽ ഉദാരമായി നല്കുവാൻ സന്നദ്ധനാകുന്നത്, മറ്റുള്ളവരാൽ ശ്രദ്ധിക്കപ്പെടുവാൻ ആഗ്രഹിക്കുന്ന ഒരു സംസ്കാരത്തിൽ സ്വയം നിസ്സാരനാകുവാൻ അനുവദിക്കുന്നത്, ശുശ്രൂഷിക്കപ്പെടുവാൻ വ്യഗ്രത കാണിക്കുന്ന ഒരു സംസ്കാരത്തിൽ വിനയപൂർവ്വം ശുശ്രൂഷിക്കുവാൻ തയ്യാറാകുന്നത് മരണാനുഭവമാണ്.

പക്ഷെ, ഈ മരണം രക്ഷാകരമാണ്. ഈ മരണത്തിന്റെ സ്വാഭാവിക പരിണതഫലം പുതുജീവനിലുള്ള ഉയിർപ്പാണ്, പുതിയ മനുഷ്യനായ് തീരുക എന്നതാണ്. കുരിശ് ഉയിർപ്പിന്റെ പ്രതീകമാണ്. വിദ്വേഷത്തിനു മരിച്ച് സ്നേഹത്തിൽ ഉയിർക്കുക, അശുദ്ധിക്ക് മരിച്ച് വിശുദ്ധിയിൽ ഉയിർക്കുക, സ്വാർത്ഥതയ്ക്കു മരിച്ച് സഹാനു ഭൂതിയിൽ ഉയിർക്കുക, ഈ മരണവും ഉയിർപ്പും ഒരു ക്രിസ്ത്യാനിയുടെ ജീവിതത്തിൽ നിരന്തരം സംഭവിക്കേണ്ട ഒരു പ്രക്രിയയാണ്. ഈ പ്രക്രിയയാണ് നാം ക്രൈസ്തവ ഭാഷയിൽ പെസഹാ രഹസ്യം എന്നു വിളിക്കുന്നത്. കുരിശ് ക്രൈസ്തവന്റെ സംസ്കാരമാണ് എന്ന് പറയുന്നതിന്റെ പൊരുൾ ഇതാണ്. കുരിശിന്റെ ജിവിതം എന്നു പറയുന്നത് സ്നേഹത്തെ പ്രതി ഒരു വ്യക്തി പുൽകുന്ന സഹനത്തിലൂടെ പാപത്തിനു മരിച്ച്, നിരന്തരം ക്രിസ്തുവിൽ ഒരു പുതിയ സൃഷ്ടിയായി തീരുന്ന അനുഭവമാണ്. കൈകൾ വിരിച്ച് കുരിശിനെ ആലിംഗനം ചെയ്യുന്ന ക്രിസ്തു നമുക്ക് നൽകുന്ന പാഠം ഇതാണ്.

# 12





ബിഷപ്പ് സെൽവിസ്റ്റർ പൊന്നുമുത്തൻ
പുനലൂർ രൂപതാദ്ധ്യക്ഷൻ

# വാചാലമാകുന്ന മരണം

നോമ്പുകാലത്തെ ഭക്ത്യാഭ്യസങ്ങളിൽ വളരെ പ്രധാനപ്പെട്ട ഒന്നാണ് കുരിശിന്റെ വഴി. അതിൽ യേശുവിന്റെ കുരിശുമരണത്തെക്കുറിച്ച് ധ്യാനിക്കുന്ന 12-ാമത്തെ സ്ഥലത്തെത്തുമ്പോൾ ഏവർക്കും വൈകാരികതയുടെ അനുഭവമാണ് ഉണ്ടാകുന്നത്. ഒരു 'ഇടർച്ച'യും 'ഭോഷത്ത'വും ( 1കൊറി 1, 23) അനുഭവപ്പെടുമ്പോഴും കുരിശിനെ രക്ഷയുടെ അടയാളമായി കാണാനും വിശ്വാസ ജീവിതത്തെ ആഴപ്പെടുത്താനും ലഭിക്കുന്ന ദിവ്യനിമിഷങ്ങളായി മാറും 12-ാമത്തെ സ്ഥലം.

കുരിശിൽ കിടക്കുന്ന യേശു മൗനമായി ആണെങ്കിലും സംവദിക്കുന്ന യേശുവാണ്. റോമൻ ചരിത്രത്തിൽ കുരിശിൽ മരിക്കുന്നവർ മതാധികാരികളെയും രാഷ്ട്രീയാധികാരികളെയും ബന്ധുക്കളെപ്പോലും അസഭ്യം പറഞ്ഞും പ്രാകിയും നിരാശരായി മരിക്കുമ്പോൾ കുരിശിൽ കിടക്കുന്ന യേശുവിന്റെ വായിൽ നിന്നും വരുന്നതാകട്ടെ, സ്നേഹത്തിന്റെ വലിയൊരു സന്ദേശമാണ്. ' പിതാവേ, അവരോട് ക്ഷമിക്കണമേ, അവർ ചെയ്യുന്നതെന്തെന്ന് അവർ അറിയുന്നില്ല' (ലൂക്ക 23, 24). ഗിരി പ്രഭാഷണത്തിൽ ശത്രുവിനെ സ്നേഹിക്കണമെന്ന് പഠിപ്പിച്ച യേശു എങ്ങനെയാണ് ശത്രുവിനെ സ്നഹിക്കേണ്ടതെന്ന് പഠിപ്പിക്കുകയാണ് ഇവിടെ.

കുരിശിൽക്കിടക്കുന്ന യേശു മറ്റുള്ളവരുടെ സംരക്ഷണത്തിൽ കരുതൽ കാട്ടുന്നവനാണ്. "യേശു തന്റെ അമ്മയും താൻ സ്നേഹിച്ച ശിഷ്യനും അടുത്തു നിൽക്കുന്നത് കണ്ട് അമ്മയോട് പറഞ്ഞു: സ്ത്രീയേ, ഇതാ നിന്റെ മകൻ. അനന്തരം അവൻ ആ ശിഷ്യനോട് പറഞ്ഞു: ഇതാ, നിന്റെ അമ്മ. അപ്പോൾ മുതൽ ആ ശിഷ്യൻ അവളെ സ്വന്തം ഭവനത്തിൽ സ്വീകരിച്ചു" (യോഹ. 19/ 26-27). തന്റെ മരണത്തോടെ അമ്മ തനിച്ചാകുമ്പോൾ ശിഷ്യനോടു അമ്മയെ സ്വീകരിക്കാനും സംരക്ഷിക്കാനും പറയുന്നു. ശിഷ്യൻ അമ്മയെ സ്വന്തം ഭവനത്തിൽ സ്വീകരിക്കുന്നു. ലോകത്തിലെ ഒരു സ്ത്രീയും സംരക്ഷിക്കപ്പെടാതെ പോകരുത് എന്ന വലിയ സന്ദേശമാണ് യേശു നൽകുന്നത്. പിതാവായ ദൈവം പരിശുദ്ധാത്മാവിലൂടെ മറിയത്തെ സ്വീകരിക്കാനും സംരക്ഷിക്കാനും ജോസഫിനെയാണല്ലോ ചുമതലപ്പെടുത്തിയത് (മത്താ. 1, 19-24) സംശയത്തിന്റെയും അപമാനത്തിന്റെയും പശ്ചാത്തലത്തിലാണ് ജോസഫ് മറിയത്തെ സ്വീകരിക്കുന്നത്. ഇവിടെ പരാജയത്തിന്റെയും നിരാശയുടെയും പശ്ചാത്തലത്തിലും സ്ത്രീയെ സംരക്ഷിക്കാനുള്ള ചുമതലയാണ് യേശു യോഹന്നാനെ ഏൽപ്പിക്കുന്നത്.

കുരിശിൽ കിടക്കുന്ന യേശു പിതാവിന്റെ ഹിതം നിറവേറ്റുകയും പിതാവിന്റെ കരങ്ങളിൽ തന്നെതന്നെ സമർപ്പിക്കുകയും ചെയ്യുകയാണ്. പിതാവിന്റെ ഹിതം നിറവേറ്റുകയെന്നു പറഞ്ഞാൽ എല്ലാ മനുഷ്യരേയും -ശത്രുക്കളെപ്പോലും- സ്നേഹിക്കുകയെന്നർത്ഥം. തനിക്കുള്ളവരുടെ കുറവുകൾ പരിഗണിക്കാതെ യേശു ഏവരേയും അവസാനം വരെ സ്നേഹിച്ച് തന്റെ സമർപ്പണം പൂർത്തിയാക്കുന്നു (യോഹ. 13, 1). കുരിശിന്റെ വഴിയിലെ പന്ത്രണ്ടാം സ്ഥലത്തെത്തി കുരിശിനെ നോക്കുമ്പോൾ യേശുവിന്റെ കണ്ണുകളിലൂടെ ഏവരേയും നോക്കാം. ക്ഷമയുടേയും കരുതലിന്റേയും സമർപ്പണത്തിന്റേയും പാഠങ്ങൾ അഭ്യസിക്കാം.

13





ബിഷപ്പ് സ്റ്റാൻലി റോമൻ
കൊല്ലം രൂപതാദ്ധ്യക്ഷൻ

# ഹൃദയനൊമ്പരങ്ങൾ സംഗ്രഹിച്ച്

ലോകരക്ഷാകര രഹസ്യത്തെ ഉദരത്തിൽ സംവഹിക്കുകയും ഹൃദയത്തിൽ സംഗ്രഹിക്കുകയും ചെയ്ത മാതൃത്വത്തിന്റെ മകുടോദാഹരണമായി പതിമൂന്നാം സ്ഥലം നമുക്കു മുന്നിൽ തെളിഞ്ഞുനിൽക്കുന്നു. ഒരു കുഞ്ഞിന്റെ ജീവന്റെ തുടിപ്പ് ആദ്യം അറിയുന്നത് അമ്മയാണ്. സ്നേഹത്തിന്റെ ആഴം തേടി അലയുന്നവരെല്ലാം ഒരു അമ്മയുടെയും കുഞ്ഞിന്റെയും ആത്മബന്ധം അതിശയിപ്പിക്കാറുണ്ട്. അത്രയ്ക്കു മഹനീയമായ മാതൃത്വത്തെ അതിന്റെ പൂർണ്ണതയിൽ ദൈവത്തിന് സമർപ്പിക്കാൻ ഭാഗ്യം സിദ്ധിച്ച ഒരു മാതാവിനെയും, ലോകരക്ഷയ്ക്കായി നമ്മുടെ പാപങ്ങൾക്കായി കുരിശിൽ രക്തം ചീന്തി ജീവനറ്റ ശരീരമായി മാതാവിന്റെ മടിയിൽ കിടന്നുറങ്ങുന്ന ഒരു മകനെയുമാണ് പതിമൂന്നാം സ്ഥലം നമുക്ക് വിചിന്തനത്തിനായി നൽകുന്നത്.

''നിന്റെ ഹൃദയത്തിൽ ഒരു വാൾ തുളച്ചുകയറും'' എന്ന പ്രവാചക ശബ്ദം പരിശുദ്ധ കന്യകാമറിയം കാൽവരിയുടെ നെറുകയിൽ മകനെ നെഞ്ചോട് ചേർത്തുപിടിച്ചു കരഞ്ഞപ്പോൾ ഓർത്തിട്ടുണ്ടാകണം. ഹൃദയഭേദകമായ അനുഭവങ്ങൾ ജീവിതത്തിൽ എന്നും ആസ്വദിച്ചുള്ളവളായിരുന്നു പരിശുദ്ധ അമ്മ. ഇതാ കർത്താവിന്റെ ദാസി എന്ന സമ്പൂർണ്ണ സമർപ്പണത്തിലൂടെ അവൾ ദൈവഹിതത്തിന് സ്വയം നൽകുകയായിരുന്നു. ''നിന്റെ വചനം പോലെ എന്നിൽ ഭവിക്കട്ടെ'' എന്ന് ഉത്സാഹത്തോടെ അവൾ പറയുമ്പോഴും വേദനകളുടെയും നൊമ്പരങ്ങളുടെയും അനുഭവങ്ങളും ഏറെ അകലെയല്ലാതെ ഹൃദയത്തിൽ അവൾ സ്വീകരിച്ചിരുന്നു. ഒടുവിൽ തന്റെ മടിയിൽ കിടക്കുന്ന പൊന്നോമൽ പുത്രനെ നെഞ്ചോട് ചേർത്ത് പൊട്ടിപ്പിളർന്ന ആ ശരീരത്തിൽ ഒരു വാളായി ആ അനുഭവം മാറുകയാണ്. എങ്കിലും മടിയിൽ കിടക്കുന്ന ജീവനറ്റ മകന്റെ ശരീരം സുഗന്ധപൂരിതമായിരുന്നു. മരിച്ചാലും പിന്തുടരുന്ന ഒരു അമ്മയുടെ സ്നേഹം അവിടെ നിറഞ്ഞുനിൽക്കുന്നുണ്ടായിരുന്നു. ഈ സ്നേഹത്തിന് പിന്നിൽ പ്രത്യാശയുടെ വെട്ടമുണ്ട്. ഇരുളടഞ്ഞ ഇടനാഴിയിൽ ദിവ്യപ്രഭയായി മരണത്തിന്റെ ചക്രവാളത്തെ അതിജീവിച്ച് ഉയർത്തെഴുന്നേൽക്കുമെന്നുള്ള വിശ്വാസം. ഈ പ്രത്യാശയും വിശ്വാസവും മകനോടുള്ള സ്നേഹത്തിൽ ചാലിച്ചുകൊണ്ടാണ് ഹൃദയത്തിലേറ്റ വാളിനെ സന്തോഷപൂർവ്വം സ്വീകരിക്കാൻ പരിശുദ്ധ അമ്മയ്ക്ക് സാധിച്ചത്. ആ അമ്മയുടെ വേദനയ്ക്കുള്ളിലും ഒരു ആത്മീയ നിർവൃതിയുണ്ടായിരുന്നു.

ഭൗതിക ജീവിതത്തിന്റെ അവസാനത്തിലും സ്വർഗ്ഗീയ ജീവിതത്തിന്റെ ആരംഭത്തിലും സ്നേഹസമ്പൂർണ്ണമായ മാതൃകരങ്ങൾ യേശുവിനെ ആശ്ലേഷിക്കുമ്പോൾ രക്ഷാകര ചരിത്രത്തിൽ നാമേവരുടെയും സ്നേഹസമ്പന്നയായ അമ്മയായി അവൾ മാറുകയാണ്. വേദനകളെ കുരിശിൽ ചേർത്തുവച്ച് നൊമ്പരങ്ങളെ ഹൃദയത്തിൽ സംഗ്രഹിച്ച് ദൈവഹിതത്തിന് സ്വയം സമർപ്പിച്ച് പ്രത്യാശയോടെ ജീവിക്കാനും സ്നേഹം തുളുമ്പുന്ന ഹൃദയത്തോടെ ഉത്ഥിതനായ യേശുവിനെ അനുധാവനം ചെയ്യാനും കുരിശിന്റെ വഴിയുടെ പതിമൂന്നാം സ്ഥലത്തിൽ പരിശുദ്ധ അമ്മ നമ്മെ പ്രചോദിപ്പിക്കുന്നു

ദൈവമേ, അങ്ങയുടെ കരങ്ങളിൽ എല്ലാം സമർപ്പിച്ച് വേദനകളെയും സഹനങ്ങളെയും അങ്ങയുടെ തിരുക്കുമാരന്റെ കുരിശോട് ചേർത്ത് ജീവിതത്തിൽ മുന്നേറാൻ പരിശുദ്ധ അമ്മയുടെ മാദ്ധ്യസ്ഥം ഞങ്ങളെ സഹായിക്കുമാറാകട്ടെ..... ആമേൻ

# 14






**ബിഷപ്പ്. ജോസഫ് മാർ തോമസ്സ്**
**ബത്തേരി രൂപതാദ്ധ്യക്ഷൻ**

# സ്വർഗ്ഗപ്രവേശനത്തിന്റെ കബറടക്കം

രക്ഷകനായ യേശുവിന്റെ ശരീരം മാതാവിന്റെ മടിയിൽ കിടക്കുന്ന ദൃശ്യം തുടർന്ന് ആ ശരീരം കല്ലറയിൽ സംസ്കരിക്കുന്നു. ഇതാണ് നാം ധ്യാനത്തിന് വിഷയമാക്കുന്നത്. കുരിശിലേറ്റി ക്രൂരമായി കൊലചെയ്യപ്പെട്ട സ്വന്തം മകന്റെ ശരീരം അമ്മയുടെ മടിയിൽ കിടത്തപ്പെടുമ്പോഴുണ്ടാകുന്ന ഹൃദയത്തകർച്ചയും, നിസ്സഹായവസ്ഥയും. നഷ്ടബോധവും, ആത്മനൊമ്പരവുമെല്ലാം പരിശുദ്ധ മറിയം നിശബ്ദയായി സഹിക്കുന്ന സന്ദർഭം, കഠിനമായ ഈ വ്യഥ മനുഷ്യകുലത്തിന്റെ വീണ്ടെടുപ്പിനായുള്ള രക്ഷാകര പദ്ധതിയുടെ ഭാഗമാണെന്ന ബോധ്യം പരിശുദ്ധ മറിയത്തെ നിരാശയിലേക്ക് തള്ളിവിടുന്നില്ല.

പ്രത്യാശയില്ലാത്തിടത്ത് പ്രത്യാശവയ്ക്കുന്ന (hoping against hope) ആത്മധൈര്യമാണ് വിശ്വാസത്തിന്റെ കാതൽ. ഏതവസ്ഥയിലും ദൈവത്തോട് ചേർന്നിരുന്നുകൊണ്ട് ദൈവഹിതം നിറവേറ്റുവാനുള്ള സന്ദേശം മൗനമായി പരിശുദ്ധ മറിയം പങ്കുവയ്ക്കുന്നു. മറിയത്തിന് ദൈവം കൊടുത്ത അമൂല്യ സമ്മാനമാണ് ദൈവമാതൃത്വം. മാതൃത്വത്തിന്റെ മഹത്വം കാത്തുസൂക്ഷിക്കാൻ മറിയം ദൈവത്തിന് കൊടുക്കുന്ന സമ്മാനമാണ് "സ്വന്തം മകന്റെ മൃതശരീരം ഹൃദയത്തോട് ചേർത്തുവച്ച് നടത്തുന്ന അത്ഭുതകരമായ സമർപ്പണവും പ്രാർത്ഥനയും".

ജീവിതമഹത്വം പ്രാപിക്കാൻ ഒരു വിശ്വാസി ഏറ്റെടുക്കേണ്ട രണ്ട് കാര്യങ്ങളുണ്ട്. ഒന്ന് ദൈവത്തോട് വിശ്വസ്തനായിത്തീരുക, രണ്ട് താനേറ്റെടുത്ത ദൈവവിളിയോട് (ജീവിതാന്തസ്സിനോട്) വിശ്വസ്തനായിത്തീരുക. രക്ഷകനായ യേശു താനേറ്റെടുത്ത ദൗത്യം പൂർത്തീകരിക്കാൻ പിതാവായ ദൈവത്തിന് കൊടുത്ത സമർപ്പണമാണ് കുരിശിലെ കഠിനമായ വേദനയും മരണവും. പരിശുദ്ധ മറിയം ദൈവത്തിൽ നിന്ന് ഏറ്റുവാങ്ങിയ ദൈവമാതൃത്വത്തിന് നൽകുന്ന പ്രത്യുത്തരമാണ് "സ്വന്തം മകന്റെ ശരീരം മാറോട് ചേർത്ത് നടത്തുന്ന ആത്മസമർപ്പണവും പ്രാർത്ഥനയും".

ഒരു സഹനദാസന്റെ പ്രവചനം പൂർത്തീകരിക്കപ്പെട്ട സന്ദർഭമാണ് യേശുവിന്റെ കുരിശിലെ മരണവും സംസ്കാരവും. യേശുവിന്റെ സഹനം ആദിമസഭ മനസ്സിലാക്കിയത് ഇരുപത്തിരണ്ടാം സങ്കീർത്തനത്തിന്റെ പശ്ചാത്തലത്തിലും ഏശയ്യായുടെ സഹനദാസന്റെ (ഏശയ്യ 50/5, 2/13, 53/12) പ്രഖ്യാപനത്തിന്റെ പശ്ചാത്തലത്തിലുമാണ്. യേശുവിന്റെ രക്ഷാപദ്ധതിയിൽ പങ്ക് ചേരുന്ന എല്ലാവർക്കും ഈ സഹനദാസന്റെ അനുഭവം ഉണ്ടാകും. സഹനം ക്രിസ്തീയ ജീവിതത്തിന്റെ ആവശ്യഘടകമാണ് (ലൂക്ക 9/23). യേശുവിന്റെയും മറിയത്തിന്റെയും സഹനം ഒരു സ്നേഹബലിയാണ്. ദൈവത്തോടും സഹോദരനോടുമുള്ള സ്നേഹമാണ് സഹനം ഏറ്റെടുക്കാൻ ഇവരെ ശക്തരാക്കുന്നത് (ലൂക്ക 23/34, 50/4-5). മനുഷ്യരുടെ പാപപരിഹാരത്തിനും, വിശുദ്ധിക്കും, രക്ഷയ്ക്കും വേണ്ടിക്കൂടിയാണ് ഈ സഹനം (ലൂക്ക 23/11; 25/53, 3). സഹനം ഒരു പ്രാർത്ഥനയായാണ് (റോമ 3/25). അതികഠിനമായ പീഢകൾ സഹിച്ച്, രക്തം ചീന്തി മരിച്ച യേശു പിതാവിനു നൽകിയ ബലിയായി മാറി. യേശുവിന്റെ മരണത്തിന് പിന്നിൽ രണ്ട് കുടുംബങ്ങളുണ്ട്. ദൈവപിതാവ്, പരിശുദ്ധാത്മാവ്, സ്വർഗ്ഗത്തിലെ മാലാഖമാർ, വിശുദ്ധൻമാർ എന്നിവരുടെ ഒരു സ്വർഗ്ഗീയ കുടുംബം. രണ്ട് പരിശുദ്ധ മറിയം, ശിഷ്യൻമാർ, ഭക്തസ്ത്രീകൾ, വിശ്വാസികൾ എന്നിവരടങ്ങിയ ഭൂമിയിലെ ഒരു കുടുംബം. ഭൂമിയിലെ ഈ കുടുംബത്തിൽ ജീവിച്ച് എല്ലാവരെയും സ്നേഹിച്ച് സഹായിച്ച് കുരിശുംപേറി മരണത്തിലൂടെ സ്വർഗ്ഗത്തിലേക്ക് കയറിപ്പോയവനാണ് യേശു. മരണവും ഉത്ഥാനവും സ്വർഗ്ഗത്തിലെ കുടുംബത്തിലേക്കുള്ള കവാടങ്ങളാണ്. ഈ നോമ്പുകാലത്ത് സഹനത്തെ പ്രാർത്ഥനയാക്കി മാറ്റിയ മരണത്തെ ബലിയാക്കി മാറ്റിയ യേശുവിനോടൊപ്പം സഹനത്തെ നമ്മുടെ ജീവിതവിശുദ്ധീകരണത്തിന്റെ ആയുധമാക്കി പ്രാർത്ഥനയോടും ബലി അർപ്പണത്തോടും കൂടുതൽ പ്രാപിച്ച് നിത്യജീവനേയും സ്വർഗ്ഗത്തേയും ലക്ഷ്യമാക്കി ഉത്തമ ബോധ്യത്തോടെ നമുക്ക് മുന്നേറാം.

# 2014 ലെ പൊതുതെരഞ്ഞെടുപ്പിനായി
# കേരള കത്തോലിക്കാ മെത്രാൻ സമിതി
# (കെ.സി.ബി.സി)
# പുറപ്പെടുവിക്കുന്ന സർക്കുലർ

**പ്രിയ സഹോദരിസഹോദരന്മാരെ,**

1. ലോകത്തിലെ ഏറ്റവും വലിയ ജനാധിപത്യരാജ്യമായ ഭാരതം ഒരിക്കൽ കൂടി പൊതുതെരഞ്ഞെടുപ്പിന് തയ്യാറാവുകയാണ്. നമ്മുടെ ഭരണഘടന വിഭാവനം ചെയ്യുന്ന മഹത്തായ ലക്ഷ്യങ്ങളും മൂല്യങ്ങളും ഉറപ്പ് വരുത്താനുള്ള അവസരമാണ് തിരഞ്ഞെടുപ്പ്. നമ്മുടെ രാജ്യത്തിന്റെ പുരോഗതിയും നന്മയും പാർലമെന്റിലേക്ക് നമ്മൾ തിരഞ്ഞെടുക്കുന്ന നേതാക്കളെ വളരെയേറെ ആശ്രയിച്ചിരിക്കുന്നന്നു. രാജ്യത്തിന്റെ പരമാധികാരവും ജനാധിപത്യവും ഭരണഘടനയും സമഭാവനയിലൂന്നിയ മതേതരത്വവും ആത്മീയതയിൽ അടിയുറച്ച സംസ്കാരവും സംരക്ഷിക്കാൻ കെല്പുള്ള ശക്തമായ ഭരണമാണ് കേന്ദ്രത്തിൽ വേണ്ടത്. ഇതിനെല്ലാം ആധാരമായ ശക്തി നമ്മുടെ തന്നെ കരങ്ങളിലാണ് നിക്ഷിപ്തമായിരിക്കുന്നതെന്ന പൂർണ്ണ ബോധ്യത്തോടു കൂടി തിരഞ്ഞെടുപ്പിന് നാം തയ്യാറാകണം.

2. ഭാരത കത്തോലിക്കാ മെത്രാൻ സമിതി തങ്ങളുടെ അജപാലനലേഖനത്തിൽ ചൂണ്ടിക്കാട്ടുന്നതു പോലെ ഏതെങ്കിലും രാഷ്ട്രീയ പാർട്ടിയുമായി കത്തോലിക്കാ സഭ താദാത്മ്യപ്പെടുന്നില്ലെന്ന കാര്യം ഞങ്ങളും വ്യക്തമാക്കുന്നു. വോട്ടവകാശം വിവേകത്തോടും ശ്രദ്ധയോടും കൂടി വിനിയോഗിക്കാൻ ഓരോ പൗരനോടും ഞങ്ങൾ ആഹ്വാനം ചെയ്യുന്നു. നമ്മുടെ ചരിത്രത്തെയും സംസ്കാരത്തെയും നമ്മുടെ രാജ്യത്തിന്റെ ഭാഗധേയത്തെയും സംബന്ധിച്ച കാര്യമാണത്. വോട്ടു ചെയ്യുക എന്നത് പൗരത്വപരമായ ദൗത്യമാണ്. വോട്ടർ പട്ടികയിൽ പേരുണ്ടെന്ന് ഓരോ പൗരനും ഉറപ്പുവരുത്തണം. വോട്ടവകാശം പാഴാക്കാതെ അതീവ ശ്രദ്ധയോടെ വിനിയോഗിക്കണം. വോട്ടു ചെയ്യുന്നതുവഴി രാഷ്ട്രനിർമ്മിതിയിലുള്ള നമ്മുടെ പങ്കാളിത്തമാണ് നാം പ്രഖ്യാപിക്കുന്നത്. ജനങ്ങളുടെ ഈ കടമയെക്കുറിച്ച് അവരെ ഓർമ്മിപ്പിക്കാൻ എല്ലാ ഇടവക വൈദികരോടും ഞങ്ങൾ ആവശ്യപ്പെടുന്നു.

3. ഭരണഘടനയുടെ പ്രഖ്യാപിത ലക്ഷ്യങ്ങൾക്കൊത്ത് രാഷ്ട്രഗതിയെ നയിക്കാനും മാർഗഭ്രംശമുണ്ടായാൽ അതിനെ തിരുത്താനുമുള്ള ശക്തി ജനങ്ങളിൽ തന്നെയാണ് നിക്ഷിപ്തമായിരിക്കുന്നത്. നമ്മുടെ രാജ്യത്തെ ശക്തവും ശ്രേഷ്ഠവും സമ്പന്നവും നീതിനിഷ്ഠവുമാക്കാൻ ആവശ്യമായ കരുത്തും അർപ്പണബോധവും സ്വഭാവവൈശിഷ്ട്യവുമുള്ള സ്ഥാനാർത്ഥികളെ നാം തിരഞ്ഞെടുക്കണം. തീവ്രവാദം, ഭീകരപ്രവർത്തനങ്ങൾ, വർഗീയത തുടങ്ങിയവയെ ഫലപ്രദമായി നേരിടാനും ഭരണഘടനയുടെ അന്തസത്ത ഉയർത്തിപ്പിടിക്കാനും മതേതര മൂല്യങ്ങൽ സംരക്ഷിക്കാനും എല്ലാവർക്കും നീതി ഉറപ്പാക്കാനും രാജ്യത്തെ സമഗ്രപുരോഗതിയിലേക്ക് നയിക്കാനും കഴിവുള്ള പാർട്ടികളെയും വ്യക്തികളെയും വിജയിപ്പിക്കണം. അഴിമതിയുടെ കറപുരളാത്തവരും മാനുഷിക-ധാർമ്മിക മൂല്യങ്ങളിൽ അടിയുറച്ച വിശ്വാസമുള്ളവരും ആയിരിക്കണം തിരഞ്ഞെടുക്കപ്പെടുന്നവർ. നിരീശ്വരവാദവും അക്രമരാഷ്ട്രീയവും മറ്റുള്ളവരുടെ മേൽ അടിച്ചേല്പിക്കുന്നവരാകരുത് അവർ; ദേശീയ താല്പര്യങ്ങളും ജനങ്ങളുടെ ക്ഷേമവും അവഗണിച്ച് വ്യക്തി താല്പര്യങ്ങൾക്കും പാർട്ടി താല്പര്യങ്ങൾക്കും വേണ്ടി മാത്രം പ്രവർത്തിക്കുന്നവരുമായിരിക്കരുത്. എല്ലാവരുടെയും അവകാശങ്ങൾ നീതിപൂർവ്വം സംരക്ഷിക്കാൻ തിരഞ്ഞെടുക്കപ്പെടുന്നവർ കടപ്പെട്ടിരിക്കുന്നു. നാം ജാഗ്രത പുലർത്തിയാലേ ഇത് സാധിക്കൂ. നിതാന്ത ജാഗ്രതയാണ് സ്വാതന്ത്ര്യത്തിന് കൊടുക്കേണ്ട വലിയ വില.

4. എല്ലാ മതങ്ങളെയും തുല്യമായി കാണുകയും ഭാഷ, മതന്യൂനപക്ഷങ്ങളുടെ സംരക്ഷണം ഉറപ്പുവരുത്തുകയും മതേതരത്വം സംരക്ഷിക്കുകയും ചെയ്യുന്നവരാണ് തിരഞ്ഞെടുക്കപ്പെടേണ്ടത്. അടിസ്ഥാന മനുഷ്യാവകാശങ്ങൾ സംരക്ഷിക്കുക, പാർശ്വവത്കരിക്കപ്പെട്ടവർ, ദരിദ്രർ, സ്ത്രീകൾ മുതലായവരുടെ ക്ഷേമം ഉറപ്പുവരുത്തുക, ദളിത് ക്രൈസ്തവർക്ക് അതേ സാമൂഹിക വ്യവസ്ഥിതിയിൽ പെട്ടവർക്കൊപ്പം തുല്യസംവരണം ഏർപ്പെടുത്തുക, ദുർബല വിഭാഗത്തിൽ പെടുന്ന എല്ലാ ജനങ്ങളെയും മുഖ്യധാരയിൽ എത്തിക്കുവാൻ ശ്രമിക്കുക തുടങ്ങിയ കാര്യങ്ങളിൽ താത്പര്യമുള്ളവരായിരിക്കണം നമ്മുടെ ജനപ്രതിനിധികൾ. ഭാരതീയ സംസ്കാരം ഉയർത്തിപ്പിടിക്കുന്ന ധാർമ്മിക, മാനുഷിക മൂല്യങ്ങൾക്ക് ക്ഷയം സംഭവിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ ഈശ്വരവിശ്വാസം, സത്യം, നീതി, സാഹോദര്യം, സമഭാവന, സഹിഷ്ണുത തുടങ്ങിയ മൂല്യങ്ങൾ മുറുകെ പിടിക്കുന്നവരുമായിരിക്കണം നമ്മുടെ ഭരണകർത്താക്കൾ. വിവാഹത്തിന്റെയും കുടുംബത്തിന്റെയും ജീവന്റെയും ഭദ്രതയും മൂല്യങ്ങളും സംരക്ഷിക്കുന്നതോടൊപ്പം ഗർഭഛിദ്രം, ദയാവധം തുടങ്ങിയ തിന്മകളെ ചെറുക്കുന്നവരുമായിരിക്കണം അവർ.

5. കേരളത്തിലെ തീരദേശജനതയുടെയും മലയോരങ്ങളിൽ ജീവിക്കുന്നവരുടെയും ആശങ്ക ശാശ്വതമായി പരിഹരിക്കാൻ സാധിക്കുന്നവരെ തിരഞ്ഞെടുക്കാൻ നമുക്ക് സാധിക്കണം. പരിസ്ഥിതിസംരക്ഷണം ജീവിതത്തിന്റെ ഭാഗമായി കണ്ടു പ്രവർത്തിക്കുന്നവരാണ് കത്തോലിക്കാ വിശ്വാസികൾ. എന്നാൽ മനുഷ്യരെ അവഗണിച്ച് ഭൂമിയെയും സസ്യജന്തുജീവജാലങ്ങളെയും സംരക്ഷിക്കുവാൻ പരിശ്രമിക്കുന്ന സമീപനങ്ങൾ തിരുത്താൻ കൂടി നമുക്ക് സാധിക്കണം. കടലോരത്തും മലയോരത്തും ജീവിക്കുന്ന ജനങ്ങളുടെ നിരവധിയായ പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തുന്നത് അടിയന്തര വിഷയമായി നാം പരിഗണിക്കണം.

6. ഭാരതത്തിലെ കത്തോലിക്കാ മെത്രാൻ സമിതി നിർദ്ദേശിക്കുന്നതുപോലെ, ജനങ്ങളുടെ ഉത്കണ്ഠകൾ മനസ്സിലാക്കുകയും അവരുടെ ആവശ്യങ്ങൾ നിർവ്വഹിച്ച് കൊടുക്കുകയും ചെയ്യുന്ന നേതാക്കന്മാർ പൊതുതിരഞ്ഞെടുപ്പിലൂടെ പാർലമെന്റിൽ എത്തുമെന്ന് ഞങ്ങൾ ഹൃദയപൂർവംവം പ്രത്യാശിക്കുന്നു. ചുരുക്കിപറഞ്ഞാൽ താഴെ കാണുന്ന കാര്യങ്ങൾ ചെയ്യുന്ന നേതാക്കളെയാണ് നമുക്ക് ആവശ്യമായിരിക്കുന്നത്: (1) നമ്മുടെ രാഷ്ട്രത്തിന്റെ മതേതരസ്വഭാവം ഉയർത്തിപിടിക്കുകയും സമൂഹങ്ങൾ തമ്മിലുള്ള ഐക്യം ഊട്ടിയുറപ്പിക്കുകയും മതാന്തരസംവാദത്തിന്റെയും പരസ്പരധാരണയുടെയും ചൈതന്യം വളർത്തുകയും ചെയ്യുന്നവർ. (2)സമൂഹത്തിലെ ന്യൂനപക്ഷങ്ങളെയും ദുർബലവിഭാഗത്തെയും പരിരക്ഷിക്കുകയും അവരുടെ അവകാശങ്ങൾ സംരക്ഷിക്കുകയും അവരെ സമുദ്ധരിക്കുന്നതിന് യത്നിക്കുകയും ചെയ്യുന്നവർ. (3)ഗോത്രവർഗരക്കാർക്ക് ഭൂമി, ജലം, വനങ്ങൾ എന്നിവയുടെ മേലുള്ള അധികാരം സംരക്ഷിക്കുകയും ദളിത് ക്രിസ്ത്യാനികൾക്ക് ഇതര ദളിതർക്കൊപ്പമുള്ളഅവകാശങ്ങൾക്കുവേണ്ടി നിലക്കൊള്ളുകയും ചെയ്യുന്നവർ. (4)ദരിദ്രരെയും അധഃസ്ഥിതരെയും പ്രത്യേകമായി സഹായിക്കുന്ന ഒരു സാമ്പത്തിക സംവിധാനത്തിനുവേണ്ടി പ്രവർത്തിക്കുകയും അവരുടെ മഹത്വം സംരക്ഷിക്കുകയും അവരെ രാഷ്ട്രനിർമ്മിതിയിൽ അവർക്ക് അവകാശപ്പെട്ട സ്ഥാനം ഏറ്റെടുക്കാൻ ശക്തരാക്കുകയും ചെയ്യുന്നവർ. (5)കേരളത്തിന്റെ തീരദേശങ്ങളിൽ ഭീതിയോടും ആശങ്കയോടും ജീവിക്കുന്ന ജനങ്ങളുടെ, പ്രത്യേകിച്ച് മത്സ്യത്തൊഴിലാളികളുടെ, പ്രശ്നങ്ങൾക്ക് ശാശ്വതമാ പരിഹാരം കണ്ടെത്താൻ സാധിക്കുന്ന വ്യക്തികൾ. (6) പശ്ചിമഘട്ടത്തിൽ ആശങ്കയോടെ ജീവിക്കുന്ന സാധാരണക്കാരായ കൃഷിക്കാരുടെ സംരക്ഷണം ഉറപ്പുവരുത്തുന്ന വ്യക്തികൾ (7) കേരളത്തിൽ വ്യാപകമാകുന്ന മദ്യപാനശീലം, മയക്കുമരുന്നിന്റെ ഉപയോഗം, സ്ത്രീകളോടും കുട്ടികളോടുമുള്ള വർദ്ധിച്ച അക്രമങ്ങൾ, വർദ്ധിച്ചുവരുന്ന ഭ്രൂണഹത്യകൾ, വർഗീയത എന്നിവയ്ക്കെതിരെ ശക്തമായ നിലപാടുകൾ സ്വീകരിക്കുന്ന വ്യക്തികള്

7. പൊതുനന്മയ്ക്കുവേണ്ടി ഏറ്റവും നല്ലത് എന്താണെന്ന് തിരിച്ചറിഞ്ഞ് അതിനുവേണ്ടി പ്രവർത്തിക്കുന്ന നല്ലൊരു ഗവൺമെന്റ് ഉണ്ടാകാൻ നമ്മൾ എല്ലാവരും തീക്ഷ്ണതയോടെ പ്രാർത്ഥിക്കണം. ദൈവം തന്റെ പുത്രനെ അയച്ചത് നമുക്ക് ജീവനുണ്ടാകുവാനും അത് സമൃദ്ധമായി ഉണ്ടാകാനുമാണ് (യോഹ 10:10). മനുഷ്യന്റെ സമഗ്രവികസനത്തിന് വേണ്ടി വിലക്കൊള്ളുന്നവരാകണം ഭരണകർത്താക്കൾ. പരിശുദ്ധാത്മാവിനാൽ നയിക്കപ്പെട്ട്, കൂടുതൽ നല്ല ഇന്ത്യയ്ക്ക് വേണ്ടി നമുക്കെല്ലാവർക്കും ഒരുമയയോടെ അധ്വാനിക്കാം. എപ്പോഴും നമ്മെ നയിക്കാനും സംരക്ഷിക്കാനും കന്യകമാതാവായ മറിയത്തോടു നമുക്ക് പ്രാർത്ഥിക്കാം. ദൈവം നമ്മെയെല്ലാം അനുഗ്രഹിക്കട്ടെ.

കേരള കത്തോലിക്കാ മെത്രാൻ സമിതിക്കുവേണ്ടി

**കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്ക ബാവ**
പ്രസിഡന്റ്, കെ.സി.ബി.സി.

**ആർച്ചുബിഷപ്പ് മാർ ജോസഫ് പെരുന്തോട്ടം**
വൈസ് പ്രസിഡന്റ്, കെ.സി.ബി.സി.

**ബിഷപ്പ് ജോസഫ് കരിയിൽ**
സെക്രട്ടറി ജനറൽ, കെ.സി.ബി.സി.

പി.ഒ.സി, കേരള കത്തോലിക്കാസഭയുടെ ആസ്ഥാനകാര്യാലയം
കൊച്ചി –682 025/25.02.2014/Ref : 2787/K 35/OL/KCBC/DS

*NB : 2014 മാർച്ച് 9-ാം തീയതി ഞായറാഴ്ച ഈ സർക്കുലർ കേരളത്തിലെ സീറോ മലബാർ, മലങ്കര കത്തോലിക്കാ സഭകളിലെ എല്ലാ ദൈവാലങ്ങളിലും ദിവ്യബലി അർപ്പിക്കപ്പെടുന്ന എല്ലാ സ്ഥാപനങ്ങളിലും ദിവ്യബലി മദ്ധ്യേ വായിക്കുകയോ ഇതിലെ ആശയങ്ങൾ ജനങ്ങൾക്ക് വിശദീകരിച്ചുകൊടുക്കുകയോ ചെയ്യേണ്ടതാണ്.*

സാമൂഹികം

# പതിനാറാം പൊതു തെരഞ്ഞെടുപ്പും
# ഇന്ത്യൻ ജനാധിപത്യവും

സാനു ജോർജ്ജ് തോമസ്
സീനിയർ സബ് എഡിറ്റർ, മലയാള മനോരമ



**Parliament Election in India 2014**

ഉരകല്ലിൽ നിരവധി തവണ മാറ്റുതെളിയിച്ചിട്ടുള്ള ഇന്ത്യൻ ജനാധിപത്യം 16-ാം പൊതു തെരഞ്ഞെടുപ്പിനെ നേരിടുന്നത് നിഷേധവോട്ട് എന്ന പുതുമയോടെയാണ്. തിരഞ്ഞെടുപ്പ് കമ്മിഷൻ വ്യക്തമാക്കിയത് പോലെ നിഷേധവോട്ട് ആരെയും വിജയിപ്പിക്കാനോ പരാജയപ്പെടുത്തുവാനോ അല്ല. മറിച്ച് ജനങ്ങൾക്ക് തങ്ങളുടെ പ്രതിഷേധം രേഖപ്പെടുത്തുവാൻ മാത്രമാണ്. നിലവിലുള്ള സാമ്പ്രദായിക രീതികളോട് ജനം എങ്ങനെ പ്രതികരിക്കുന്നു എന്നതിന്റെ ആദ്യ സ്പന്ദനങ്ങൾക്ക് ഈ തിരഞ്ഞെടുപ്പ് സാക്ഷ്യം വഹിക്കുമെന്ന് കരുതാം.

1951-52 ൽ നടന്ന ആദ്യ പൊതു തിരഞ്ഞെടുപ്പ് മുതൽ നിലനിൽക്കുന്ന ബഹുകക്ഷി തിരഞ്ഞെടുപ്പ് ഏതെങ്കിലും ഒരു രാഷ്ട്രീയ പാർട്ടിക്ക് വോട്ടു ചെയ്യാൻ മാത്രമാണ് പ്രധാനമായും ജനത്തിന് അവസരം നല്കിയിരുന്നത്. ബഹു കോടി വരുന്ന സാധാരണ പൗരൻമാരുടെ ജനാധിപത്യ അവകാശം ഇത്തരത്തിൽ പരിമിതപ്പെട്ടുപോയോ എന്ന ചിന്തയ്ക്കു തുടക്കം കുറിക്കുന്നതിനും ഈ തിരഞ്ഞെടുപ്പ് കളമൊരുക്കി. രാജ്യത്തിന്റെ ഭാവിയിൽ നാഴികകല്ലായേക്കാവുന്ന ഈ തെരഞ്ഞെടുപ്പ് അഴിമതിയ്ക്കെതിരെ പോരാടുന്ന ആം ആദ്മി പാർട്ടിയുടെ സാന്നിധ്യം കൊണ്ടും ശ്രദ്ധേയമാണ്.

എത്ര സീറ്റ് നേടുന്നു എന്നതിലുപരി പരമ്പരാഗത ശൈലികളിൽ പൊളിച്ചെഴുത്ത് ആവശ്യമാണെന്ന് പ്രമുഖ രാഷ്ട്രീയ പാർട്ടികളെക്കൊണ്ടും ജനങ്ങളെ കൊണ്ടും ചിന്തിപ്പിക്കുവാൻ കഴിഞ്ഞു എന്നത് ആം ആദ്മി പാർട്ടിയുടെ പ്രസക്തി വ്യക്തമാക്കുന്നു. പല അഴിമതി വീരന്മാർക്കും രാഷ്ട്രീയ പാർട്ടികൾ സീറ്റ് നിഷേധിച്ചത് ഇതിന്റെ പ്രതിഫലനമാണ്. നിഷേധവോട്ട് ആം ആദ്മി പാർട്ടിയുടെ സാന്നിദ്ധ്യം എന്നിങ്ങനെ പതിനാറാം ലോക്സഭ തിരഞ്ഞെടുപ്പിന് മാത്രം അവകാശപ്പെടാവുന്ന രണ്ടു പ്രത്യേകതകൾ മുൻനിർത്തി വേണം ഈ തിരഞ്ഞെടുപ്പിനെ വിശകലനം ചെയ്യാൻ.

സ്വാതന്ത്ര്യം, സോഷ്യലിസം, മതേതരത്വം എന്നീ അടിസ്ഥാന ഘടങ്ങളിലാണ് ഇന്ത്യൻ ജനാധിപത്യം പടുത്തുയർത്തിയിരിക്കുന്നത്. ഇന്ത്യയെപ്പോലെ സ്വതന്ത്രമായ മറ്റു പല രാജ്യങ്ങളും ഏകാധിപത്യത്തിലേയ്ക്കോ, ഏക പാർട്ടി ഭരണത്തിലേയ്ക്കോ വഴുതി വീണപ്പോൾ ഗാന്ധിജി ശീലിപ്പിച്ച മാനുഷിക മൂല്യങ്ങളിൽ ഊന്നിയ ഭരണരീതിയാണ് ഇന്നും ഇന്ത്യൻ ജാനാധിപത്യത്തിന്റെ കരുത്ത്. അഹിംസയിൽ അടിയുറച്ച പ്രവർത്തനങ്ങൾ നടത്തിയ ഗാന്ധിജി അധികാരം കിട്ടിയപ്പോൾ സ്വയം മാറിനിന്ന് മാതൃക കാണിച്ചു. 1964 വരെ ഇൻഡ്യൻ പ്രധാനമന്ത്രിയായിരുന്ന ജവഹർലാൽ നെഹ്റു ഏകാധിപത്യം കടന്നു വരാതെ ഇന്ത്യ മുന്നോട്ടുപോകുന്നതിന് അടിത്തറയൊരുക്കി. 1975 ൽ ഇന്ദിരാഗാന്ധി അടിയന്തിരാവസ്ഥ പ്രഖ്യാപിച്ചെങ്കിലും രണ്ടു വർഷത്തിനു ശേഷം ഇതു പിൻവലിക്കാൻ നിർബന്ധിതയാകും വിധം ഇന്ത്യൻ ജനാധിപത്യം ശക്തിപ്രാപിച്ചിരുന്നു. തുടർന്നുവന്ന തെരെഞ്ഞെടുപ്പിൽ അടിയന്തരാവസ്ഥയ്ക്കെതിരെ ആയിരുന്നു ജനവിധി. കോൺഗ്രസിനെതിരെ ഒന്നിച്ച ആ പാർട്ടികൾ അങ്ങനെ മൊറാർജി ദേശായിയുടെ നേതൃത്വത്തിൽ അധികാരത്തിലെത്തി. എന്നാൽ ചെറുപാർട്ടികളുടെ അനൈക്യം രാജ്യത്തിന്റെ സുസ്ഥിര ഭരണത്തിന് തടസ്സമായി. വീണ്ടും ജനം സ്ഥിരതയുള്ള സർക്കാരിനുവേണ്ടി വോട്ടു ചോയ്യുകയും ഇന്ധിരാഗാന്ധി ഒരിക്കൽ കൂടി അധികാരത്തിൽ എത്തുകയും ചെയ്തു.

രാജീവ് ഗാന്ധിക്കുശേഷം കൂട്ടുകക്ഷി ഭരണം മാത്രമേ ഉണ്ടായിട്ടുള്ളൂ. ഇത് സർക്കാരിന്റെ സുസ്ഥിരതയെയും





സംശുദ്ധിയെയും കാര്യമായി ബാധിച്ചു. ഇനിയിപ്പോൾ ഏതെങ്കിലും ഒരു കക്ഷിയ്ക്ക് ഇന്ത്യ ഭരിക്കാമെന്ന പ്രതീക്ഷയില്ല. കാലം കഴിയുന്തോറും പ്രാദേശികപാർട്ടികളുടെ ശക്തി വർധിക്കുകയാണ്. ഏതു തെരെഞ്ഞെടുപ്പു വന്നാലും സ്ഥാനമാനങ്ങൾ ഉറപ്പാക്കാനും വോട്ടുബാങ്കുകളെ പ്രീതിപ്പെടുത്താനും മാത്രമുള്ളതായി മിക്ക രാഷ്ട്രീയ പാർട്ടികളുടെയും അജണ്ട. ഇത് വൻതോതിലുള്ള അഴിമതിക്കും അരാജകത്വത്തിനും വഴിവച്ചു. കോൺഗ്രസിന്റെ രാഹുൽ ഗാന്ധി, ബിജെപിയുടെ നരേന്ദ്രമോദി എന്നിവരെ കൂടാതെ ഈ തെരെഞ്ഞെടുപ്പിൽ പ്രധാനമന്ത്രി സ്ഥാനകാംക്ഷികളായി ജയലളിത, മായാവതി, മമതാ ബാനർജി, മുലായംസിങ് തുടങ്ങി പ്രാദേശിക പാർട്ടി നേതാക്കളുടെ വൻനിര തന്നെയുണ്ടെന്നത് രാജ്യത്തെ തെരെഞ്ഞെടുപ്പിൽ അവർക്കുള്ള ശക്തി വെളിവാക്കുന്നു.

ഇതിനിടയിലേക്കാണ് വ്യക്തമായ സംഘടനാ സംവിധാനങ്ങളോ നയപരിപാടികളോ ഇല്ലാത്ത ആം ആദ്മി പാർട്ടിയുടെ കടന്നുവരവ്. ആൾക്കൂട്ടത്തിന്റെ പ്രതിഷേധം എന്നതിൽ ഉപരി ഇൻഡ്യൻ ജനാധിപത്യത്തിൽ കാലുറപ്പിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ രാജ്യം മുഴുവൻ സംഘടനാ സംവിധാനങ്ങളും വിദേശനയമുൾപ്പെടെ കാര്യങ്ങളിൽ വ്യക്തമായ കാഴ്ചപ്പാടും അവർ രൂപീകരിക്കേണ്ടിയിരിക്കുന്നു. ആൾക്കൂട്ടത്തിന്റെ പ്രതിഷേധത്തിന് ഒരു സംവിധാനത്തെ തകർക്കാൻ കഴിയുമെങ്കിലും ക്രിയാത്മകമായി ഒന്നും ചെയ്യാൻ കഴിയില്ലന്ന് ചരിത്രം തന്നെ നമ്മെ ബോധ്യപ്പെടുത്തുന്നു.

രാജാധിപത്യത്തിനെതിരെയുള്ള പ്രതിഷേധം അതിന്റെ തീവ്രരൂപം കൈക്കൊണ്ട് ഫ്രഞ്ച് വിപ്ലവമായി മാറിയെങ്കിലും രാജാവിന് പകരം വന്ന് നെപ്പോളിയനും ഏകാധിപതിയായി മാറി. റഷ്യൻ വിപ്ലവത്തെതുടർന്ന് വന്നതും ഒരു ജനാധിപത്യ ഭരണക്കൂടമായിരുന്നില്ല. തിരഞ്ഞെടുപ്പിലൂടെ അധികാരത്തിലേറി ലോകത്തിലെ തന്നെ ഏറ്റവും വലിയ സേച്ഛാധിപതിയായ ഹിറ്റ്ലർ, ദീർഘകാലം ജനാധിപത്യ സംവിധാനത്തിൻ കീഴിലായിരുന്നെങ്കിലും പിന്നീട് പട്ടാളഭരണത്തിലേക്ക് വഴിമാറിയ ഈജിപ്ത്, പാകിസ്താനിലെ ജനാധിപത്യത്തിന്റെ ദൗർബല്യം തുടങ്ങി ഒട്ടേറെ ഉദാഹരണങ്ങൾ നമ്മുടെ മുന്നിലുണ്ട്. എന്തൊക്കെ പോരായ്മയുണ്ടെങ്കിലും മാറി മാറി ഇന്ത്യ ഭരിച്ച രാഷ്ട്രീയ പാർട്ടികൾ ജനാധിപത്യമൂല്യങ്ങളെ പാടെ വിസ്മരിച്ചില്ല എന്നത് എടുത്ത് പറയേണ്ട കാര്യമാണ്. അഴിമതി, വർഗീയത, കോർപറേറ്റുകളുടെ അമിത സ്വാധീനം, സ്വജനപക്ഷപാതം തുടങ്ങിയ പുഴുക്കുത്തുകൾ ഒഴിവാക്കാൻ ശ്രമിക്കുമ്പോൾ തന്നെ ജനാധിപത്യത്തിന്റെ അടിസ്ഥാനഘടകങ്ങൾ ബലപ്പെടുത്താൻ കഴിയുന്നതായിരിക്കണം നമ്മുടെ സമ്മതിദാന അവകാശം.

സമീപകാലത്ത് രാജ്യത്ത് നടന്ന സർവേകൾ പ്രകാരം ഈ തിരഞ്ഞെടുപ്പിൽ ഏതെങ്കിലും ഒരു മുന്നണിയ്ക്ക് ഭരണത്തിനാവശ്യമായ ഭൂരിപക്ഷം ലഭിക്കുമോയെന്ന് സംശയമാണ്. ആർക്കും സർക്കാർ ഉണ്ടാക്കാൻ കഴിയാത്ത അവസ്ഥ രാജ്യത്തെ അനിശ്ചിതാവസ്ഥയിലേക്ക് തള്ളിവിടും. സംസ്ഥാനങ്ങളിൽ ഇത്തരം സന്ദർഭമുണ്ടായാൽ രാഷ്ട്രപതി ഭരണം ഏർപ്പെടുത്താമെങ്കിലും കേന്ദ്രത്തിൽ താൽക്കാലികമായിപ്പോലും അത്തരമൊരു സംവിധാനത്തിന് വ്യവസ്ഥയില്ല. രാഷ്ട്രീയമായ അനിശ്ചിതാവസ്ഥ രാഷ്ട്രത്തിന്റെ ഭാവി ഇരുളടഞ്ഞതാക്കും. ആഭ്യന്തരമായും വൈദേശികമായും രാഷ്ട്രം സുരക്ഷിതമായിരിക്കേണ്ടതിന് ശക്തമായ ഒരു സർക്കാർ ഉണ്ടായേ മതിയാവൂ. ലോക്സഭാ തിരഞ്ഞെടുപ്പ് സംബന്ധിച്ച കെ.സി.ബി.സിയുടെ പ്രബോധനവും ഈ അവസരത്തിൽ പ്രസക്തമാണ്. നിരീശ്വരവാദവും അക്രമരാഷ്ട്രീയവും മറ്റുള്ളവരുടെ മേൽ അടിച്ചേൽപ്പിക്കുന്നവരെ ഒഴിവാക്കി മതന്യൂനപക്ഷങ്ങളുടെ സംരക്ഷണം ഉറപ്പുവരുത്തുകയും മതേതരത്വം സംരക്ഷിക്കുകയും ചെയ്യുന്നവരെ തിരഞ്ഞെടുക്കാനാണ് കെ.സി.ബി.സി. ആഹ്വാനം ചെയ്തിട്ടുള്ളത്. വർഗീയതയില്ലാത്ത, മതേതരത്വം കാത്തുസൂക്ഷിക്കുന്ന ജനാധിപത്യമൂല്യങ്ങൾ ഉയർത്തിപിടിക്കുന്ന സംശുദ്ധമായ സുസസ്ഥിര സർക്കാരാണ് നമുക്ക് ഉണ്ടാവേണ്ടത്. ലോകസഭ തിരഞ്ഞെടുപ്പിൽ ഓരോ വോട്ടും പ്രാദേശിക പ്രശ്നങ്ങളിൽ ഉപരി രാജ്യത്തിന്റെ മുന്നോട്ടുള്ള ഗതിയ്ക്ക് കരുത്തേകുന്നതാകണം.






അനുസ്മരണ



# എളിമ മുഖമുദ്രയാക്കിയ ശ്രേഷ്ഠപുരോഹിതൻ

തോമസ്കുട്ടി പനച്ചയ്ക്കൽ

തെക്കൻ തിരുവിതാംകൂറിലെ വെള്ളെലുമ്പ് എന്ന ഗ്രാമത്തിൽ 1928 മേയ് 15 നായിരുന്നു ദീർഘകാലം സഹായമെത്രാനായിരുന്നുകൊണ്ട് തിരുവനന്തപുരം അതിരൂപതയെ നയിച്ച അഭിവന്ദ്യ ലോറൻസ് മാർ അപ്രേം മെത്രാപ്പൊലീത്തയുടെ ജനനം. അതിരൂപതയുടെ അഡ്മിനിസ്ട്രേറ്ററായും മാർത്താണ്ഡം രൂപതയുടെ പ്രഥമ മെത്രാപ്പൊലീത്തയായും ദൈവജനത്തെ സേവിച്ച ആ പുണ്യാത്മാവ് തന്റെ നിത്യസൗഭാഗ്യത്തിലേക്കു മടങ്ങിയിട്ട് പതിനേഴ് വർഷങ്ങൾ ആകുന്നു. തിരുവനന്തപുരം സെന്റ് അലോഷ്യസ് സെമിനാരിയുടെ റെക്ടർ, അനേകം മിഷനുകളുടെ അജപാലകൻ, രോഗീശുശ്രൂഷയിൽ മാതൃകയായ മഹാത്യാഗി, 16 വർഷം തിരുവനന്തപുരം (മാർത്താണ്ഡം, മാവേലിക്കര, പത്തനംതിട്ട രൂപതകൾ ചേർന്ന അവിഭക്ത) അതിരൂപതയുടെ സഹായമെത്രാൻ, ഏതാണ്ട് ഒന്നരവർഷം തിരുവനന്തപുരം അതിരൂപതയുടെ അഡ്മിനിസ്ട്രേറ്റർ എന്നീ നിലകളിലുള്ള ത്യാഗപൂർണ്ണമായ ശുശ്രൂഷകളാൽ മലങ്കര സഭയെ ധന്യമാക്കിയ ഉത്തമ ഇടയൻ. ഭാരതകത്തോലിക്കാ മെത്രാൻ സമിതിയുടെ (CBCI) സെക്രട്ടറിയായിക്കൊണ്ട് തന്റെ സേവന മേഖല അദ്ദേഹം വിപുലമാക്കി.

അധികാരികളോടുള്ള വിധേയത്വം, അധികാരത്തോടുള്ള വിമുഖത, അശരണരോടുള്ള കാരുണ്യം, ദുഃഖിക്കുന്നവരോടുള്ള കരുതൽ, പാവങ്ങളോടുള്ള സ്നേഹം, എതിരാളികളെ തോൽപ്പിക്കുവാൻ പോന്ന എളിമ, സർവ്വോപരി ദൈവ പരിപാലനയിലുള്ള അചഞ്ചലമായ വിശ്വാസം ഇവയൊക്കെ പിതാവിന്റെ സ്വഭാവത്തിന്റെ നിസ്തുല ഭാവങ്ങളായിരുന്നു. ഉദാത്തമായ ഈ ഗുണങ്ങൾ പ്രകടമാവുന്ന ധാരാളം സന്ദർഭങ്ങൾക്ക് പിതാവുമായി പരിചയമുള്ളവരൊക്കെ സാക്ഷ്യം വഹിച്ചിട്ടുണ്ട്.

1980 കളിൽ പൂനായിൽ കേരള കാത്തലിക് അസ്സോസ്സിയേഷൻ (KCA) എന്ന പേരിൽ മലയാളികളായ കത്തോലിക്കർ ചേർന്ന് ഒരു സംഘടന രൂപീകരിക്കുകയും മലയാളത്തിൽ വിശുദ്ധ കുർബാന ക്രമീകരിക്കുകയും ചെയ്തിരുന്നു. 1982 ആഗസ്റ്റിൽ അഭിവന്ദ്യ അപ്രേം പിതാവ് ഒരു കോൺഫറൻസിൽ പങ്കെടുക്കുവാനായി പൂനായിലെ ബഥനി ആശ്രമത്തിൽ എത്തിച്ചേർന്നു. അത് പൂനായിലെ മലങ്കരകത്തോലിക്കരായ ഞങ്ങൾക്ക് അത്യാഹ്ലാദത്തിന് വഴിയൊരുക്കി. പൂനാ റയിൽവേ സ്റ്റേഷന് അടുത്തുള്ള നിത്യസഹായ മാതാവിന്റെ ദൈവാലയത്തിൽ പിതാവ് വിശുദ്ധ കുർബാന അർപ്പിക്കണമെന്ന് ഞങ്ങൾ ആഗ്രഹിക്കുകയും പിതാവിനെ ഇതിനായി

ഞങ്ങൾ സമീപിക്കുകയും ചെയ്തു. എന്നാൽ ഞങ്ങളെ നിരാശപ്പെടുത്തിക്കൊണ്ടുള്ള അദ്ദേഹത്തിന്റെ മറുപടി ഇതായിരുന്നു. "എന്നെ പിതാവ് (ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ്) ഇവിടേക്ക് അയച്ചത് ഈ കോൺഫറൻസിൽ പങ്കെടുക്കുന്നതിനായിട്ടാണ്. അദ്ദേഹം അനുവദിക്കാതെ വേറെ ഒരു പരിപാടിയും ഞാൻ ഏറ്റെടുക്കില്ല". പിന്നീട് തിരുവനന്തപുരവുമായി ബന്ധപ്പെട്ട് അനുവാദം വാങ്ങിയ ശേഷമാണ് വിശുദ്ധ കുർബാന അർപ്പിക്കുവാൻ പിതാവ് എത്തിയത്. അധികാരികളോടുള്ള അദ്ദേഹത്തിന്റെ വിധേയത്വവും അനുസരണയും അന്ന് ഞങ്ങളെ അത്ഭുത സ്തബ്ദരാക്കി.

പിതാവ് അന്നു ഞങ്ങൾക്കുവേണ്ടി അർപ്പിച്ച വിശുദ്ധ കുർബാന പൂനായിലെ മലങ്കര മക്കൾക്ക് അങ്ങേയറ്റം അനുഗ്രഹപ്രദമായി. പൂനായിലെ പ്രസ്തുത ദൈവാലയത്തിൽ അതിനുമുൻപ് രണ്ടുതവണ മാത്രമാണ് മലങ്കര ക്രമത്തിലുള്ള വിശുദ്ധ കുർബാന അർപ്പിക്കപ്പെട്ടിട്ടുള്ളത്. (ഒന്നാമത്തേത് ആ ഇടവകയുടെ തിരുന്നാളുമായി ബന്ധപ്പെട്ട് ബഹുമാനപ്പെട്ട സ്റ്റീഫൻ തോട്ടത്തിൽ അച്ചൻ-അഭിവന്ദ്യ ഫിലിപ്പോസ് മാർ സ്തേഫാനോസ് തിരുമേനി-അർപ്പിച്ചതും രണ്ടാമത്തേത് പെരിയ ബഹുമാനപ്പെട്ട ജോൺ ബർക്കമാൻസ് അച്ചൻ അർപ്പിച്ചതും). എന്നാൽ അഭിവന്ദ്യ അപ്രേം പിതാവ് വിശുദ്ധ കുർബാന അർപ്പിച്ചതിനുശേഷം എല്ലാ ഞായറാഴ്ചകളിലും വൈകിട്ട് ഏഴുമണിക്ക് മലങ്കര ക്രമത്തിലുള്ള വിശുദ്ധ കുർബാന അർപ്പിക്കപ്പെട്ടു. ഇതിനുള്ള എല്ലാ ക്രമീകരണങ്ങളും ഞങ്ങൾക്കു ചെയ്തുതരുന്നതിന് അന്നത്തെ ഇടവക വികാരിയായിരുന്ന പൂനാ രൂപതയിലെ ഫാദർ ഡയസിനെ പ്രത്യേകം പറഞ്ഞ് ഏൽപ്പിച്ചിട്ടാണ് പിതാവ് അന്നു മടങ്ങിയത്.

അന്നു ബോംബെയ്ക്കുള്ള മടക്ക യാത്രയിൽ ട്രെയിൻ വൈകിയതു കാരണം രാത്രി 10 മണിമുതൽ 3 മണി വരെ യാതൊരു പരിഭവവും പറയാതെ റയിൽവേയുടെ വിശ്രമമുറിയിൽ ഞങ്ങളോടൊപ്പം സമയം ചെലവഴിച്ച അഭിവന്ദ്യ പിതാവ് അന്നു ഞങ്ങൾക്ക് നൽകിയത് എളിമയുടെ വലിയ പാഠമായിരുന്നു.

പിതാവു വിഭാവനം ചെയ്തു നടപ്പാക്കിയ Health for One Million (HOM) (ദശലക്ഷങ്ങൾക്ക് ആരോഗ്യം) എന്ന പരിപാടി അന്താരാഷ്ട്ര സാമൂഹിക സേവന മേഖലയിൽ പ്രത്യേക അംഗീകാരം നേടിയതാണ്. സ്ത്രീശാക്തീകരണ പരിപാടികൾ കാലങ്ങൾക്കു മുമ്പേ വിഭാവനം ചെയ്ത ക്രാന്തദർശിയായിരുന്നു അഭിവന്ദ്യ പിതാവ്. ശുചിത്വ, പോഷകാഹാരപദ്ധതി അതോടൊപ്പം ആരോഗ്യ ബോധവല്ക്കരണവും കൊണ്ട് കുടുംബത്തിലെ സ്ത്രീകളെ ശാക്തീകരിക്കുന്നതിനും അതുവഴി കുടുംബങ്ങളുടെ സുസ്ഥിതി ഉറപ്പാക്കുന്നതിനും ലക്ഷ്യമിട്ട Hom പദ്ധതി അനേകം കുടുംബങ്ങൾക്ക് പ്രയോജനപ്പെട്ടു. ജാതിമതഭേദമന്യെ ഗുണഭേക്താക്കളെ തെരഞ്ഞെടുത്ത പ്രസ്തുത പദ്ധതി വിവിധ തലങ്ങളിൽ സാമൂഹിക ശാസ്ത്രജ്ഞർ ഗവേഷണ വിഷയമാക്കുകയും ഗവേഷണ ഫലങ്ങൾ ശാസ്ത്രീയ ലേഖനങ്ങളായി പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. ഈ ലേഖകനും Hom പദ്ധതിയെ ശാസ്ത്രീയമായി പഠിച്ച് പ്രബന്ധരചന നടത്തിയിട്ടുണ്ട്. സാമ്പത്തികമായി താഴേക്കിടയിലുള്ളവരുടെ ഇടയിൽ ആരോഗ്യ - സാമൂഹിക മേഖലയിൽ വളരെ വലിയ സ്വാധീനം ഉണ്ടാക്കുവാൻ ഈ പദ്ധതിയ്ക്കായി എന്ന് വിലയിരുത്തപ്പെടുന്നു.

വേദനിക്കുന്നവരോട് ചേർന്നു നിൽക്കുന്നതിനും അവരെ സാന്ത്വനിപ്പിക്കുന്നതിനും പിതാവ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ജാതിയുടെയോ മതത്തിന്റെയോ വേലിക്കെട്ടുകൾ ഇല്ലാതെ പണക്കാരനെന്നോ പാവപ്പെട്ടവനെന്നോ വേർതിരിവില്ലാതെ എല്ലാവരേയും സമന്മാരായി കാണുവാനും സ്നേഹിക്കുവാനും ആ പുണ്യ പിതാവിനു കഴിഞ്ഞു.

എല്ലാവരെയും സ്നേഹിച്ച്, ദൈവരാജ്യത്തിനു വേണ്ടി എല്ലാം പരിത്യജിച്ച്, സ്വന്തം ആരോഗ്യവും സൗകര്യങ്ങളും അവഗണിച്ച് ദൈവ രാജ്യത്തിന്റെ കെട്ടുപണിക്കു വേണ്ടി പിതാവ് അഹോരാത്രം പണിയെടുത്തു. ഇന്നു സഭയുടെ അഭിമാനമായി സ്ഥിതി ചെയ്യുന്ന തിരുവനന്തപുരം പിരപ്പൻകോട് സെന്റ് ജോൺസ് മെഡിക്കൽ വില്ലേജും മിഷൻ കേന്ദ്രങ്ങളും പിതാവിന്റെ വലിയ ത്യാഗത്തിന്റെ ഫലമായി ഉണ്ടായതാണ്. ഗവൺമെന്റ് ഇതര മേഖയിലെ ഇന്ത്യയിലെ ആദ്യത്തെ കുഷ്ഠരോഗാശുപത്രിയും പുനരധിവാസ കേന്ദ്രവുമാണ് അന്ന് പിതാവ് പിരപ്പൻകോട് എന്ന സ്ഥലത്ത് സ്ഥാപിച്ചത്. കുഷ്ഠരോഗത്തെക്കുറിച്ചുള്ള തദ്ദേശവാസികളുടെ അജ്ഞതയിൽ നിന്നുയർന്ന ആശങ്കകൾക്കോ എതിർപ്പുകൾക്കോ ഈ മിഷനറിയുടെ ആത്മവീര്യത്തെ തണുപ്പിക്കാനായില്ല.

മിഷൻ പ്രവർത്തനങ്ങളിലുള്ള അദ്ദേഹത്തിന്റെ വലിയ സമർപ്പണം, തിരുവനന്തപുരം അതിരൂപതയുടെ മിഷൻ പ്രവർത്തനങ്ങൾക്ക് വലിയ മുന്നേറ്റം ഉണ്ടാക്കി. അനേകം യുവവൈദികർ ഈ മേഖല തെരഞ്ഞെടുത്തു. അനേകം ഉപദേശിമാർ മിഷനറി ചൈതന്യം നിറഞ്ഞവരായി മുമ്പോട്ടു വന്നു. ഭൗതിക സാഹചര്യങ്ങളുടെ പരിമിതി സുവിശേഷ പ്രവർത്തനങ്ങൾക്കു തടസ്സമായി ഒരിക്കലും അദ്ദേഹം കണ്ടില്ല. ഓരോ വെല്ലുവിളികളെയും അദ്ദേഹം അവസരങ്ങളാക്കി മാറ്റി. അതു കൊണ്ടു തന്നെ, മലങ്കര കത്തോലിക്കാ സഭയുടെ മിഷൻ ചരിത്രത്തിൽ അഭിവന്ദ്യ അപ്രേം പിതാവിന്റെ നാമം ഒളിമാറാതെ നിൽക്കും.

ഒരു ഉത്തമ മനുഷ്യ സ്നേഹി എന്ന നിലയിൽ അദ്ദേഹത്തിനു ലഭിച്ച വലിയ അംഗീകാരമാണ് സ്വന്തം ജന്മദേശത്തിന് തദ്ദേശ വാസികൾ അദ്ദേഹത്തിന്റെ പേരു നൽകിയത്. വെള്ളലുമ്പ് എന്ന പ്രദേശം ഇന്ന് മാർ അപ്രേം നഗർ എന്ന പേരിലാണ് അറിയപ്പെടുന്നത്. എല്ലാ മനുഷ്യരുടെയും ഇടയിലുള്ള പിതാവിന്റെ സ്വീകാര്യതയുടെ സാക്ഷ്യപത്രമാണ് ഇത്.

1997 ഏപ്രിൽ 8-ാം തീയതി തന്റെ നിത്യ സമ്മാനത്തിനായി വിളിക്കപ്പെട്ട അഭിവന്ദ്യ ലോറൻസ് മാർ അപ്രേം മെത്രാപ്പോലീത്താ, മലങ്കരയിലെ പുണ്യപിതാക്കൻമാരുടെ ഗണത്തിലെ ഒരു പ്രശോഭിത താരമായി നിലക്കൊണ്ടു. മാർത്താണ്ഡം രൂപതയെ, അതിന്റെ പിറവിയുടെ കാലത്ത്, അല്പകാല മാണെങ്കിലും അദ്ദേഹം ശുശ്രൂഷിച്ചു, അതിനുശേഷം സ്വർഗ്ഗത്തിലിരുന്നു കൊണ്ട് സഭ മുഴുവനു വേണ്ടിയും പ്രത്യേകിച്ച് മാർത്താണ്ഡം രൂപതയ്ക്ക് വേണ്ടിയും അവിടുന്ന് സദാ മാധ്യസ്ഥം അപേക്ഷിക്കുന്നുവെന്ന് നമുക്കറിയാം.



## ധ്യാനം



# ആയിരിക്കുന്നതിലെ കാത്തിരിപ്പ്

ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ

ആയിരിക്കുന്ന അവസ്ഥയിൽ നിന്നും ആയിരിക്കേണ്ട അവസ്ഥയിലേക്ക് സാവധാനം മാറുന്നതാണ് വളർച്ച. എന്നാൽ മദ്ധ്യവയസ്സിൽ എത്തിനിൽക്കുന്ന മനുഷ്യന്റെ വളർച്ച ഏതാണ്ട് സമനിരപ്പിലാകുകയാണ്. ചില മേഖലകളിൽ വളർച്ചയുണ്ടാവുന്നുണ്ടെങ്കിലും അതിന്റെ തോത് കുറവായിരിക്കും. അപ്പോഴേയ്ക്കും ആയിരിക്കുന്ന അവസ്ഥയിൽത്തന്നെ ആയിരിക്കാൻ അവൻ പഠിച്ചിരിക്കണം.

പിന്നീടങ്ങോട്ട് വാർദ്ധക്യമാണ്. അത് തളർച്ചയുടെ കാലമാണ്. ഇറക്കമാണതിന്റെ പ്രത്യേകത. ആയിരിക്കുന്ന അവസ്ഥയിൽ കുറവാണപ്പോൾ സംഭവിക്കുക. ഒരു സമയത്ത് ആയിരിക്കുന്ന അവസ്ഥ ശരിക്കും ആസ്വദിച്ചറിഞ്ഞ് അടുത്ത അവസ്ഥയിലേക്ക് ഇറങ്ങുകയാണ് വേണ്ടത്. എന്നാൽ ഇറങ്ങിത്തുടങ്ങുന്ന മനുഷ്യൻ താൻ ആയിരുന്ന അവസ്ഥയെയാണ് എപ്പോഴും മുന്നിൽ കാണുന്നത്. അതുമൂലം ഒരുതരം നഷ്ടബോധം അവന്റെ മനസ്സിൽ പടർന്നു കയറുകയാണ്. അങ്ങനെ അവന്റെ വാർദ്ധക്യവും അവനു നഷ്ടമാവുകയാണ്.

വാർദ്ധക്യത്തിന്റെ നഷ്ടങ്ങളുണ്ടാകുന്നുവെങ്കിലും വളർന്നതിന്റെ കുറെ ശിഷ്ടങ്ങളും ഉണ്ടായിരിക്കും. കാലത്തിന്റെ കുത്തൊഴുക്കിൽ കാൽച്ചുവട്ടിലെ കുറെ മണ്ണ് ഒലിച്ചുപോയാൽ ഉയർന്ന മണ്ണ് ഉള്ളിടത്തേക്ക് കാൽ മാറ്റിച്ചവിട്ടുകയല്ലേ വേണ്ടത്? തിരിച്ചുപിടിക്കാനാവാത്ത വിധം ഒലിച്ചുപോയ ചവിട്ടുമണ്ണിനെ പറ്റി വിലപിച്ചിട്ടെന്തുകാര്യം? കുത്തനെയുള്ള ഇറക്കത്തിൽ ഇരുന്നു നിരങ്ങിയാണ് ഇറങ്ങേണ്ടത്. അതായത് ആയിരിക്കുന്ന അവസ്ഥയിൽ ഭാരമുറപ്പിച്ചിരിക്കണം. കാലുകൾ മാത്രം താഴേക്ക് തൂക്കിയിടണം. അവിടൊരിടത്ത് കാലുറപ്പിക്കേണ്ടിവരുമ്പോൾ ആയിരുന്ന അവസ്ഥയിൽ നിന്നും ഭാരം മാറ്റണം. ഇറങ്ങുന്നതിന്റെ ഈ നിയമമാണ് ജീവിതത്തിന്റെ ഇറക്കത്തിലും അവലംബിക്കാനുള്ളത്.

അതായത് ആയിരിക്കുന്ന അവസ്ഥയെ മുറുകെപ്പിടിച്ചുവേണം വാർദ്ധക്യത്തിൽ ജീവിക്കേണ്ടത്. ചെറുപ്പത്തിൽ അത് മുറുകെപ്പിടിക്കുവാനുള്ളതായിരുന്നില്ല; പെട്ടെന്നുപെട്ടെന്ന് ഉപേക്ഷിക്കാനുള്ളതായിരുന്നു; ഓടിക്കയറാനുള്ളതായിരുന്നു. അങ്ങനെ കയറിയ ഉയർച്ചയിലേക്കു നോക്കിയല്ല ഇറങ്ങേണ്ടത്. ആയിരിക്കുന്ന അവസ്ഥയ്ക്ക് അതിന്റേതായ മെച്ചങ്ങളുണ്ട്. ആയിരുന്ന അവസ്ഥയിലെ മെച്ചങ്ങളെപ്പറ്റിയുള്ള ഓർമ്മകളുടെ മേഘങ്ങൾ വന്ന് അവയെ മറയ്ക്കാൻ അനുവദിച്ചുകൂടാ. രാത്രിയിലെ നിലാവിന് അതിന്റേതായ സൗന്ദര്യമുണ്ട്, സൗകര്യമുണ്ട്. അസ്തമിച്ച സൂര്യപ്രകാശത്തെ ധ്യാനിച്ച് നിലാവിനെയും നാം ഇരുട്ടാക്കരുത്. ആയിരിക്കുക എന്നത് ചെറിയ കാര്യമല്ല. അത് ശരിക്കും ദൈവത്തിന്റെ അവസ്ഥയാണ്. ആയിരിക്കുന്നിടത്ത് എന്നന്നേക്കുമായി അസ്തിത്വം ഉറപ്പിച്ചവനാണ് ദൈവം. അപ്പോൾപ്പിന്നെ ആയിരിക്കുന്നതായിരിക്കാൻ ശ്രമിക്കുന്നത് ദൈവികമായ നിലപാടുതന്നെയാണ്.

ആയിരിക്കുന്നതിൽ വീണ്ടും കുറവുണ്ടാകുന്നുവെന്നതാണ് വൃദ്ധജനങ്ങളുടെ ദുഃഖം. കുറവുണ്ടായാൽ അതുമൊരു ആയിരിക്കലാണ്. അങ്ങനെയങ്ങ് ആയിരിക്കണം. എത്ര കുറഞ്ഞാലും ഒന്നുമല്ലാതാകില്ലല്ലോ! അവസ്ഥാന്തരമെന്നത് ശൂന്യതയെ ലക്ഷ്യമാക്കിയുള്ള പ്രയാണമല്ലല്ലോ! അതിന്റെ ആത്യന്തിക ലക്ഷ്യം പൂർണ്ണത തന്നെയാണ്. അപ്പോൾപ്പിന്നെ ആകുലപ്പെടാനെന്തിരിക്കുന്നു?



## ഈവാനിയൻ താളുകൾ

# പോർച്ചുഗീസുകാർക്ക് മുൻപ്....

ഫാ. ജോസഫ് വള്ളിയാട്ട്



പതിനാറാം നൂറ്റണ്ടിനു മുൻപുള്ള കേരള സഭയുടെ വ്യക്തിത്വം എന്തായിരുന്നു എന്ന ചോദ്യത്തിൽ നിന്നാണ് പുനരൈക്യം എന്ന ആശയത്തിന്റെ അർത്ഥം കണ്ടെത്തേണ്ടത് എന്ന് നാം സൂചിപ്പിച്ചു കഴിഞ്ഞു. ആ വ്യക്തിത്വം യാക്കോബായ പൈതൃകമായിരുന്നു എന്ന് ആത്മാർത്ഥമായി വിശ്വസിച്ചിരുന്ന പി.റ്റി. ഗീവർഗ്ഗീസ് ശെമ്മാശ്ശൻ സഭാചരിത്ര അധ്യാപകനായി സെറാമ്പൂരിൽ ജീവിച്ച കാലത്തിനുശേഷം ആ ആശയം കൈവെടിഞ്ഞു എന്നും നമുക്ക് മനസ്സിലാകുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കത്തിലുണ്ടായിരുന്ന കത്തോലിക്കാ സഭാസമൂഹവും പതിനാറാം നൂറ്റണ്ടിൽ വന്ന രൂപപരിണാമങ്ങളുടെയും പുതിയ തുടക്കങ്ങളുടെയും ഫലമാണെന്ന ബോധ്യം പലതരത്തിൽ തിരുമേനി പങ്കുവയ്ക്കുന്നുണ്ട്. അതുകൊണ്ടു തന്നെയാണ് ജനത്തെ റോമായിൽ കൊണ്ടുപോവുകയല്ല തന്റെ ലക്ഷ്യം എന്ന വട്ടശ്ശേരിൽ മെത്രാപ്പോലിത്തായുമായുള്ള സംഭാഷണത്തിൽ പിതാവ് വ്യക്തമാക്കുന്നത്.

പൂർവ്വിക സഭയുടെ വ്യക്തിത്വത്തെപ്പറ്റി നിഷ്പക്ഷമായ ചരിത്രം എന്താണ് സൂചിപ്പിക്കുന്നത് എന്ന് നാം ഇവിടെ തീർച്ചയായും പരിശോധിക്കേണ്ടതുണ്ട്. മെഡിറ്ററേനിയൻ പ്രദേശങ്ങളുമായും പേർഷ്യൻ സഭയുമായും ബന്ധമുള്ള ചില ആദിമ വിനിമയങ്ങളിലാണ് മാർതോമ്മാ നസ്രാണികളുടെ ചരിത്രപരമായ വേരുകൾ എന്നത് തർക്കമറ്റ സംഗതിയാണ്. അവിടെ നിന്നുവേണം തുടങ്ങാൻ.

**പേർഷ്യൻ സഭ**

മാർതോമ്മാ ശ്ലീഹായുടെ ഭാരത പൈതൃകം വളർന്നതും സഭാത്മകമായ രൂപം പ്രാപിച്ചതും കേരളതീരവുമായി അന്ന് തുടർച്ചയായി ബന്ധപ്പെട്ടിരുന്ന പേർഷ്യൻ കച്ചവട സമൂഹവുമായി ബന്ധപ്പെട്ടാണന്ന് വ്യക്തമാണ്. ക്നായി ത്തൊമ്മൻ എന്ന് അറിയപ്പെട്ടിരുന്ന കാലമോ ദേശമോ കൃത്യമായി നിർണ്ണയിക്കാൻ ബുദ്ധിമുട്ടുള്ള ഒരു ചരിത്രവ്യക്തിയുമായി ബന്ധപ്പെട്ട് തെക്കുംഭാഗർ എന്നും വടക്കുംഭാഗർ എന്നും രണ്ടുകൂട്ടങ്ങളായി പിരിഞ്ഞ സഭയുടെ കഥ, ഭാരതസഭയുടെ ആരംഭത്തെക്കുറിച്ച് നൽകുന്ന സൂചന കൃത്യമല്ലെങ്കിലും സഞ്ചരിച്ചെത്തിയ ഒരു ഗണത്തിനു സഭയുടെ വംശപരവും ആചാരപരവുമായ നിലനിൽപ്പിൽ കൈവന്ന സ്ഥാനം കൃത്യമായി അടയാളപ്പെടുത്തുന്നുണ്ട്. സാപോർ, പ്രോത്ത് എന്നിങ്ങനെ രണ്ടു പിതാക്കൻമാരുമായി ബന്ധപ്പെട്ട് ഇവിടെ ക്രിസ്തീയ സമുദായം സ്ഥിരപ്പെടുന്നതായി സൂചിപ്പിക്കുന്ന ഐതിഹ്യങ്ങളുണ്ടായതും തരീസാപ്പള്ളിച്ചെപ്പോടു പോലെയുള്ള ആദിമ രേഖകൾ കടൽ കടന്നെത്തിയ ഒരു വംശവുമായി ബന്ധപ്പെട്ടിരിക്കുന്നതും യാദൃശ്ചികമല്ല. ക്രിസ്ത്യാനികൾ പൂർവ്വികാചാരം എന്നും അവകാശം എന്നും കൊണ്ടാടിയിരുന്നതൊക്കെ കടൽ കടന്നു വന്ന കച്ചവടക്കാർക്കു കിട്ടിയ പ്രത്യേക അവകാശങ്ങളിൽ അധിഷ്ഠിതമായിരുന്നു എന്നാണ് പുരാതന ചെപ്പേടുകൾ സൂചിപ്പിക്കുന്നത്. പിൽക്കാലത്ത് പേർഷ്യയിൽ നിന്നുള്ള മെത്രാൻമാർക്ക് ഇവിടെ ആത്മീയ മേലധ്യക്ഷപദം ലഭിച്ചിരുന്നു എന്നു തെളിയിക്കുന്ന രേഖകൾ ലഭ്യമാണ്.

അഞ്ചാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിലാണ് സെലൂസിയായിലെ ക്രൈസ്തവസമൂഹം റോമൻ അന്തോക്യൻ പാത്രിയർക്കീസുമാരിൽ നിന്ന് സ്വാതന്ത്ര്യം പ്രഖ്യാപിച്ചത്. പേർഷ്യാ സാമ്രാജ്യം അന്നു ഭരിച്ചിരുന്ന റോമുമായും റോമൻ നഗരമായ അന്തോക്യായുമായും ഉള്ള സൗഹൃദത്തെ അനുകൂലിച്ചിരുന്നില്ല എന്നതായിരുന്നു ഇതിന്റെ പ്രാഥമിക കാരണം. പിൽക്കാലത്ത് എഫേസോസിൽ വച്ചു നടന്ന മൂന്നാം സാർവ്വത്രിക സുന്നഹദോസിനു ശേഷം (431) റോമാ സാമ്രാജ്യത്തിൽ നെസ്തോറീയൂസിന്റെ അനുയായികൾ പീഡിപ്പിക്കപ്പെട്ട പശ്ചാത്തലത്തിൽ നെസ്തോറിയൻ വാദങ്ങളെ

പിന്തുണച്ചിരുന്ന കുറേ സിറിയൻ എഴുത്തുകാർ യൂഫ്രട്ടീസിനു പടിഞ്ഞാറുനിന്ന് കിഴക്ക് വന്ന് വാസമുറപ്പിച്ചു. ബാർസൗമ, നർസായി തുടങ്ങിയവർ ഇതിൽ പ്രമുഖരാണ്. ഈ എഴുത്തുകാരുടെ ശ്രമഫലമായി നെസ്തോറീയൂസിന്റെ ഗുരുവായ തെയഡോറിന്റെയും പിന്നീട് നെസ്തോറിയസിന്റെയും എഴുത്തുകൾക്ക് സെലൂസിയൻ സഭകളിൽ അംഗീകാരം ലഭിക്കുവാൻ ഇടയായി. അന്തോക്യായിലും തുടർന്നുള്ള സാർവ്വത്രിക സുന്നഹദോസുകളിലും ശപിക്കപ്പെട്ട നെസ്തോറീയൂസിനെ പരസ്യമായി അംഗീകരിച്ചിരുന്നു വെങ്കിലും ഇവരുടെ ക്രൈസ്തവ വിശ്വാസത്തിന് തകരാർ ഒന്നും ഇല്ലായിരുന്നു എന്ന് പിൽക്കാലത്ത് ദൈവശാസ്ത്ര പണ്ഡിതരും സഭാനേതാക്കളും അംഗീകരിച്ചിട്ടുള്ളതാണ്.

എട്ടാം നൂറ്റാണ്ടിലെ മഹാനായ തിമോത്തി പാത്രിയർക്കീസ് ഉൾപ്പെടെ ഈ സഭയുടെ നേതാക്കൻമാർ റോമായിലെ പ്രധാനപുരോഹിതൻ സഭയിലെ പ്രധാന പാത്രിയർക്കീസ് ആണെന്ന് സാക്ഷ്യപ്പെടുത്തിയിട്ടുള്ളവർ ആണ്. പേർഷ്യൻ സാമ്രാജ്യത്തിന്റെ റോമായുമായുള്ള ശത്രുതയും പിൽക്കാലത്ത് മുസ്ലിം ആധിപത്യവും കാരണം പടിഞ്ഞാറൻ സഭകളുമായി പൂർണ്ണബന്ധത്തിൽ ജീവിക്കാൻ പേർഷ്യായിലെ സഭകൾക്ക് സാധിക്കുമായിരുന്നില്ല. എന്നാൽ കുരിശുയുദ്ധത്തിലെ പരിമിതമായ വിജയങ്ങളുടെ കാലത്തും അതിനെ തുടർന്നും പേർഷ്യൻ സഭ റോമൻ സഭയുമായി നല്ല ബന്ധം പുലർത്തിയിരുന്നു എന്നതിനു തെളിവുകളുണ്ട്. 1553 ൽ പേർഷ്യൻ പാത്രിയർക്കീസ് ആയി തെരഞ്ഞെടുക്കപ്പെട്ട സൂലാഖ റോം സന്ദർശിക്കുകയും പാപ്പയിൽ നിന്ന് പാത്രിയർക്കീസായി സ്ഥിരീകരിക്കുന്ന കത്ത് വാങ്ങുകയും ചെയ്തിരുന്നു. നെസ്തോറിയൻ എന്ന് അറിയപ്പെട്ടിരുന്ന പേർഷ്യൻ സഭ നെസ്തോറിയസിന്റെ പേരിനെ അല്ലാതെ അബദ്ധോപദേശങ്ങളെ ബഹുമാനിക്കുന്നില്ല എന്ന് സൂലാഖയ്ക്ക് പാലിയം സമ്മാനിക്കുന്ന ചടങ്ങിൽ സാക്ഷിക്കപ്പെട്ടു. സൂലാഖയുടെ കാലത്ത് തന്നെ മറ്റൊരു പാത്രിയർക്കൽ പിന്തുടർച്ച പേർഷ്യയിൽ രൂപം കൊള്ളാൻ ഇടയായി. ഈ ശൃംഖലയിൽ ഉള്ളവർ റോമുമായി പിൽക്കാലത്ത് പൂർണ്ണ ഐക്യത്തിലേക്ക് പ്രവേശിക്കുകയും ചെയ്തു.

ഇത്രയും പറഞ്ഞ് നെസ്തോറിയൻ എഴുത്തുകാരുമായി സൗഹൃദം പുലർത്തുകയും നെസ്തോറിയൂസിനെയും ഗുരുവായ തെയഡോറിനെയും അംഗീകരിക്കുകയും ചെയ്തിരുന്നുവെങ്കിലും പേർഷ്യൻ സഭ പതിനാറാം നൂറ്റാണ്ടുവരെയും പൂർണ്ണമായും ശീശ്മയിലോ, പാഷണ്ഡതയിലോ ആയിരുന്നില്ല എന്ന് സൂചിപ്പിക്കാനാണ്. പതിനാറാം നൂറ്റാണ്ടിന്റെ അവസാനം സൂലാഖയുടെ പിൻഗാമികളായി അധികാരത്തിൽ വന്നവരാണ് റോമുമായി ബന്ധം വിച്ഛേദിച്ചത്.

ഇപ്രകാരം റോമുമായി പ്രായോഗിക ബന്ധം ഇല്ലാതിരിക്കെ തന്നെ സഭാപരമായ കൂട്ടായ്മ നിലനിർത്തിയിരുന്ന ഒരു സഭയിൽ നിന്നാണ് കേരളത്തിലേക്ക് മെത്രാൻമാർ അയക്കപ്പെട്ടിരുന്നത്. ഇവരിൽ നെസ്തോറിയൻ ചായ്വുള്ളവർ ഉണ്ടായിരിക്കാൻ ഇടയുണ്ട്, പക്ഷെ തീർച്ചയായും ഇപ്രകാരം വന്നവരിൽ എല്ലാവരും നെസ്തോറിയരായിരിക്കാൻ സാധ്യതയില്ല.

**നസ്രാണികളുടെ സ്വതന്ത്ര വ്യക്തിത്വം**

പേർഷ്യൻ മെത്രാൻമാർക്ക് നസ്രാണികളുടെ ഇടയിൽ ഉണ്ടായിരുന്നത് വെറും ആത്മീയമായ അധികാരം മാത്രമായിരുന്നു എന്ന് വ്യക്തമാണ്. പ്രായോഗികമായി സഭയ്ക്ക് നേതൃത്വം കൊടുത്ത് വന്നിരുന്നത് ജാതിക്ക് കർത്തവ്യൻ എന്ന് അറിയപ്പെട്ടിരുന്ന ആർച്ച് ഡീക്കനാണ്. പലപ്പോഴും വർഷങ്ങൾ വൈകിയാണ് മെത്രാൻമാർ എത്തിക്കൊണ്ടിരുന്നത്. സഭാപരമായ കർത്തവ്യങ്ങൾ നിർവഹിക്കുമ്പോഴും എന്തുകൊണ്ടാണ് ഇവർ നാട്ടിൽ നിന്നുള്ള പട്ടക്കാർക്ക് മേല്പട്ടസ്ഥാനം നൽകാതിരുന്നത് എന്നതിനെ സംബന്ധിച്ച് വ്യക്തതയില്ല.

പക്ഷെ പേർഷ്യൻ സഭയോടുള്ള ഭരണക്രമപരമായ കൂട്ടായ്മ എന്ന ഒറ്റ വസ്തുത കൊണ്ട് സുറിയാനിക്കാരുടെ സഭാവ്യക്തിത്വം വിവരിക്കാൻ ആവില്ല. അക്കാലത്ത് കേരളവുമായി ബന്ധപ്പെട്ടിട്ടുള്ള എല്ലാ ക്രൈസ്തവരെയും നസ്രാണികൾ ഒരേ മനസ്സോടെ സ്വീകരിച്ചിട്ടുണ്ട്. പതിനൊന്നാം നൂറ്റാണ്ടു മുതൽ ഇവിടെയെത്തിയ സഞ്ചാരികളുടെ അനുഭവ വിവരണങ്ങളിൽ നിന്നും, അക്കാലത്ത് നസ്രാണികളുമായി ബന്ധപ്പെട്ട് വിവിധ സഭാ കേന്ദ്രങ്ങളിൽ നിന്ന് ലഭ്യമാകുന്ന വിവരണങ്ങളിൽ നിന്നും ഇക്കാര്യം ഉറപ്പിച്ചു പറയാനാവും. മെഡിറ്ററേനിയൻ പരിസരങ്ങളിലും യൂറോപ്പിലും നടന്ന ആശയപരമായ സംഘട്ടനങ്ങളോ, വിശ്വാസ പ്രകാശനത്തിലെ വൈരുദ്ധ്യങ്ങളോ, സഭാഭരണ സംബന്ധമായ തർക്കങ്ങളോ ഒന്നും തന്നെ കേരളത്തിലെ നസ്രാണികളെ ബാധിച്ചിരുന്നില്ല. പി.റ്റി.ഗീവർഗ്ഗീസ് ശെമ്മാശൻ എഴുതിയത് പോലെ ടൈഗ്രീസിലെ മഫ്രിയാന വഴിയായി യാക്കോബായ ബന്ധമുള്ള മിഷനറിമാരോ മെത്രാൻമാരോ ഇവിടെ എത്തിയിരുന്നു എങ്കിൽ പോലും അത്ഭുതമില്ല. മെത്രാൻമാർക്ക് ഇവിടുത്തെ സഭയുടെ ആചാരങ്ങളിലും പ്രായോഗിക ജീവിതത്തിലും ഉള്ള സ്വാധീനം തുലോം പരിമിതമായിരുന്നു എന്നുള്ളതാണ് സത്യം. വ്യവസ്ഥാപിതമായ ലിറ്റർജി പോലും ഇവിടെ വരുന്നത് സാപോറിന്റെയും പ്രോത്തിന്റെയും കാലത്തിനു ശേഷമായിരിക്കാനാണു സാധ്യത. അഞ്ചാം നൂറ്റാണ്ടിൽ ഇവിടെയുണ്ടായിരുന്ന ക്രൈസ്തവ ആരാധന യൂറോപ്പിലെയും മെഡിറ്ററേനിയനിലെയും ആരാധന കണ്ടു ശീലിച്ച ഒരു യാത്രികനു ക്രൈസ്തവം എന്ന് തിരിച്ചറിയാൻ പോലും സാധിക്കുമായിരുന്നില്ല.

ഉദയംപേരൂർ സുനഹദോസിന്റെ കാലത്ത് നെസ്തോറിയൻ ബന്ധം ആരോപിക്കാവുന്ന തരത്തിലുള്ള ആരാധനക്രമപരവും മതബോധനപരവുമായ ഗ്രന്ഥങ്ങൾ ഇവിടെ പ്രചാരത്തിലിരുന്നു. എങ്കിലും തികച്ചും ഭാരതീയമായ ജീവിതരീതിയും ആചാരങ്ങളും നിലനിർത്തിയിരുന്ന നസ്രാണികൾ ആ പുസ്തകങ്ങൾക്ക് പാരമ്പര്യം എന്ന വില കല്പിച്ചു തുടങ്ങിയത് ലാറ്റിൻ സഭാധികാരികൾ തെറ്റായ വഴിയിൽ അവ തിരുത്താൻ ആരംഭിച്ചപ്പോഴായിരിക്കണം. ഇന്ന് വ്യത്യസ്ഥ പാരമ്പര്യങ്ങൾ എന്ന് വിളിക്കപ്പെടുന്ന സഭകളിൽ നിന്ന് സവിശേഷമായ രീതിയിൽ സ്വതന്ത്രമായിരുന്നു പോർച്ചുഗീസ് ആഗമനത്തിനു മുൻപുള്ള സഭ എന്നതാണ് ചരിത്ര പരമായ സത്യം. പോർച്ചുഗീസുകാരെ ഉൾപ്പടെ ക്രൈസ്തവ വ്യക്തിത്വമുള്ള സകലരേയും സന്തോഷത്തോടെ സ്വീകരിക്കുകയും അവരുടെ വൈദിക മേലദ്ധ്യക്ഷൻമാരെ ആദരിക്കുകയും ചെയ്യാൻ ഈ സഭയ്ക്ക് കഴിഞ്ഞിരുന്നു. വിശ്വാസത്തിന്റെ സാർവ്വത്രികത അന്യാദൃശ്യമായ ഒരു രീതിയിൽ ഈ സഭ നിലനിർത്തിയിരുന്നു.

**പൂർവ്വ സഭയെന്നാൽ......**

പൂർവ്വികരുടെ സഭയെക്കുറിച്ചുള്ള ധാരണകളിൽ

പൂർണ്ണമായ വ്യക്തതയുണ്ടാക്കാൻ മുകളിൽ പറഞ്ഞ കാര്യങ്ങൾക്കാവില്ല എന്ന് എഴുതിയ ആളിനുതന്നെ ഉറപ്പുണ്ട്. കാരണം നമ്മുടെ പൂർവ്വ ചരിത്രത്തിൽ അവ്യക്തതകൾ അനവധിയാണ്. പക്ഷെ വ്യക്തമായി പറയാവുന്ന ഒരു കാര്യമുണ്ട്. കത്തോലിക്കാ സഭയേയോ യാക്കോബായ സഭയേയോ മറ്റേതെങ്കിലും സഭയേയോ തങ്ങളുടെതല്ല എന്നു ചൊല്ലി മാറ്റി നിർത്താനാകുന്ന ഒരു സഭയായിരുന്നില്ല നസ്രാണികളുടെ സമൂഹം. ഈ സമൂഹത്തെക്കുറിച്ചു തന്നെയാണ് മാർ ഈവാനിയോസ്, ചരിത്ര പണ്ഡിതനായ, നവാഭിക്ഷിക്തനായ 1925 ലെ മാർ ഈവാനിയോസ് സംസാരിക്കുന്നതെന്ന് വ്യക്തമാണ്. അതുകൊണ്ടാണ് തിരുമേനി മുന്നോട്ട് വയ്ക്കുന്ന ഐക്യത്തിൽ പഴയക്കൂറുക്കാരനും, മാർതോമ്മാക്കാരനും, റോമാസഭയ്ക്കും, യൗനായ സഭയ്ക്കും യാക്കോബായ പാരമ്പര്യത്തിലുള്ളവർക്കുമെല്ലാം സ്ഥാനമുള്ളത് (വിശ്വാസധോരണി 69-71).

വിശാലമായ ഒരു ഐക്യത്തിന്റെ വഴിത്താരയിലേക്ക് കാൽ വയ്ക്കുമ്പോൾ, അതിന്റെ അനിവാര്യമായ ആദ്യപടി കത്തോലിക്ക കൂട്ടായ്മയാണെന്ന് തിരിച്ചറിയാൻ പിതാവിന്റെ ചരിത്രാന്വേഷണങ്ങൾ അദ്ദേഹത്തെ സഹായിച്ചുണ്ട്. അക്കാര്യത്തെക്കുറിച്ച് അടുത്ത തവണ എഴുതാം. എല്ലാവരെയും ഉൾക്കൊള്ളുന്ന ആന്തരികമായ സാർവത്രികത പത്രോസിന്റെ പടകിനെ നിഷേധിച്ചു കൊണ്ട് സാധ്യമല്ല എന്ന് തിരുമേനി തിരിച്ചറിഞ്ഞു. ആ തിരിച്ചറിവിൽ നിന്നാണ്, ദൈവത്തിന്റെ ജനമാണ്, അതിനെ റോമായിലേക്ക് കൊണ്ടുപോവുകയില്ല തന്റെ ലക്ഷ്യം എന്ന് പിതാവ് സാക്ഷിക്കുന്നത്. സാർവത്രിക ദൈവ ജനത്തിന്റെ ഭാഗമെന്ന നിലയിൽ തങ്ങളുടെ യഥാർത്ഥ സാർവത്രികത തിരിച്ചറിയാൻ മലങ്കരയിലുള്ള ദൈവജനത്തെ ഒരുക്കുക മാത്രമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. റോമാ, അവിടേയ്ക്കുള്ള ചെറിയ കാൽവയ്പ് മാത്രം.

സഭാവിജ്ഞാനീയം

ഭാഗം–2

# സുവിശേഷത്തിലെ ആനന്ദത്തിലെ ദാർശനിക പരിപ്രേക്ഷ്യം

ഡോ. കെ. വൈ. ബനഡിക്ട്

**കൂടുതൽ സംപുഷ്ടമാകേണ്ട കൂട്ടായ്മ (Togetherness) യുടെ തലം**

സുവിശേഷീകരണ ശ്രമങ്ങളിൽ പ്രഥമ ദൗത്യം ഏറ്റെടുക്കേണ്ട പ്രദേശിക സഭകളുടെ കർത്തവ്യത്തെ പരിശുദ്ധ പിതാവ് തന്റെ പ്രബോധനത്തിൽ ഊന്നിപ്പറഞ്ഞിരിക്കുന്നു. ക്രിസ്തുനാഥന്റെ തന്നെ വാക്കുകളിൽ 'മാവിലൊളിക്കപ്പെട്ട പുളിപ്പായി' വർത്തിക്കേണ്ട ഘടകമാണിത്. പ്രാദേശിക സഭകളുടെ സത്താപരവും തദ്ദേശീയവുമായ അനന്യതയെ അവഗണിക്കാതെ തന്നെ ദർശനപരമായുണ്ടാകേണ്ട കൂട്ടായ്മയെ കൂടുതൽ പ്രോജ്വലിപ്പിക്കണമെന്ന് പരിശുദ്ധ പിതാവ് ആഗ്രഹിക്കുന്നുണ്ട്. ആദിമ ക്രൈസ്തവ സമൂഹത്തിന്റെ മുഖമുദ്രയായിരുന്ന "ഒരേ ഹൃദയവും ഒരേ ആത്മാവും" എന്ന വിശേഷണത്തെയാണ് ഇവിടെ സൂചനയായി നൽകിയിരിക്കുന്നത്. വിവേചനങ്ങളുടെ പുത്തൻ വേലിയേറ്റങ്ങളിൽ നട്ടം തിരിയുന്ന ആധുനിക ലോകത്ത്, ഈ കൂട്ടായ്മയുടെ ഉൺമയിലേക്കുള്ള മടക്കയാത്രയ്ക്ക് വലിയ വിലയുണ്ട്. "ദൃഢനിശ്ചയത്തോടെയുള്ള ഗുണദോഷ വിവേചനത്തിന്റെയും വിശുദ്ധീകരണത്തിന്റെയും നവീകരണത്തിന്റെയും ഒരു പ്രക്രിയ ഏറ്റെടുക്കാൻ ഓരോ പ്രാദേശിക സഭയെയും ഞാൻ പ്രോത്സാഹിപ്പിക്കുന്നു എന്നാണ് മാർപ്പാപ്പ ആഹ്വാനം ചെയ്യുന്നത്. തികഞ്ഞ ആത്മപരിശോധന ഉളവാകേണ്ട സന്ദർഭമാണിത്. അടിസ്ഥാനപരമായി വ്യക്തി എന്നുള്ള നിലയിലും, സഭാഗാത്രത്തിലെ സജീവാംഗമെന്ന നിലയിലും, നമ്മുടെ വ്യക്തി-സംഘാത മനോഭാവങ്ങളിലും, നിലപാടുകളിലും, ശരീരഭാഷയിലും സംഭവിക്കേണ്ട തിരുത്തലും നവീകരണവും വളരെ ശക്തമായി പരിശുദ്ധ പിതാവ് ചൂണ്ടിക്കാണിക്കുന്നു. കുടുംബങ്ങൾ തൊട്ട് ഈ മാറ്റം ഉണ്ടാകണമെന്ന് അവിടുന്ന് ആഗ്രഹിക്കുന്നു. ഭിന്നിപ്പു നിർത്തുന്ന എല്ലാ ക്ഷുദ്രവാസനകളിൽ നിന്നും മോചിതരായി ഏകാത്മകതയുടെ (Homogenity) തലത്തിലേക്ക് വളരാൻ കഴിയാത്ത ഒരു ഘടനയ്ക്കും സുവിശേഷത്തിന്റെ ആനന്ദത്തിന്റെ വക്താക്കളാകാൻ കഴിയുന്നില്ല. പരസ്പരം 'കരുണ'യുടെ വക്താക്കളാകുമ്പോൾ മാത്രമെ ഈ ദാർശനീക പരിണാമം സാധ്യമാകൂ എന്ന് വി. തോമസ് അക്വിനാസിന്റെ വിഖ്യാതമായ 'സുകൃതങ്ങളുടെ ഹയരാർക്കി' എന്ന മനോരൂപ വിശകലനത്തിന്റെ അടിസ്ഥാനത്തിൽ സമർത്ഥിക്കുവാനും പരിശുദ്ധ പിതാവ് ഇവിടെ ശ്രമിച്ചിട്ടുണ്ട്. എവിടെ ഒരുമയുണ്ടോ അവിടെ സമാധാനവും വളർച്ചയും ഉണ്ടെന്ന് സാരം.

**തുറന്നിട്ടിരിക്കുന്ന വാതിലുകൾ**

രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ സാരാംശം എന്താണെന്ന് ചോദിച്ചാൽ തീർത്തും കാവ്യാത്മകമായ ഒരു പ്രയോഗം കൊണ്ട് അതിനെ പ്രത്യക്ഷമാക്കാം. 'സദാ തുറന്നിട്ടിരിക്കുന്ന വാതിലുകൾ' എന്ന പ്രതീകം അത്രയേറെ ശക്തമായ ഒന്നാണ്. പുത്തൻ സാമ്പത്തിക-സാമൂഹ്യ-സാങ്കേതിക പരിണാമ മാതൃകകളുടെ ഈ ലോകത്ത് ഈ 'മലർക്കെ തുറന്നിട്ടിരിക്കുന്ന വാതിൽ' എന്ന മിത്ത് നമുക്ക് സുഗ്രഹ്യമാകാൻ വലിയ തടസ്സമുണ്ടെന്ന് തോന്നുന്നില്ല. ഒഴുക്കും ചലനവും ഇല്ലാത്തിനൊന്നും സജീവത ഇല്ല എന്നു തന്നെയാണ് അനുഭവം. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ അമ്പതാണ്ടുകൾക്കു ശേഷവും ഈ 'വാതിൽ തുറക്കൽ യജ്ഞം' വേണ്ടവിധം ഫലപ്രാപ്തിയിലെത്തിയിട്ടുണ്ടോ എന്ന് വിവേചിച്ചറിയാൻ പരിശുദ്ധ പിതാവ് നമ്മെ ആഹ്വാനം ചെയ്യുന്നുണ്ട്. ആന്തരികാർത്ഥത്തിൽ ഒരു കുദാശ തന്നെയായ സഭ കേവലാർത്ഥത്തിൽ ആയിരങ്ങൾക്ക് നിഷേധത്തിന്റെ അനുഭവമായിത്തീർന്നേക്കാവുന്ന വൈരുദ്ധ്യത്തിന്റെ അപകടത്തെക്കുറിച്ച് ഒരു മുന്നറിയിപ്പുകൂടി ഇവിടെ നമുക്ക് കാണാം. "പരിപൂർണ്ണതർക്കുള്ള ഒരു പാരിതോഷിക

മെന്നതിലപ്പുറം ബലഹീനർക്കുള്ള ശക്തമായ ഔഷധവും പരിപോഷണ'വുമായി സഭ എന്ന കൂദാശ ലോകത്തിനൊന്നാകെ അനുഭവവേദ്യമാകണമെന്നാണ് ഈ ആനന്ദത്തിന്റെ മാർഗ്ഗരേഖ ചൂണ്ടിക്കാണിക്കുന്നത്. ''കൃപാവര ലഭ്യത എളുപ്പമാക്കുന്നവരെപ്പോലെയല്ല; അതിന്റെ വിധികർത്താക്കളെന്നപോലെ പെരുമാറുന്ന'' നമ്മുടെ സ്വഭാവത്തിന്റെ ബലഹീനതയെ പരിഹരിക്കുവാനുള്ള ആഹ്വാനം എക്കാലവും സംഗതമാണ്. വ്യവസ്ഥകളില്ലാത്ത സ്നേഹം (unconditional love) എന്ന ക്രിസ്തുമാർഗ്ഗത്തിന്റെ താത്വികവും, പ്രായോഗികവുമായ സാക്ഷ്യം ഉള്ളിടത്ത് വാതിലുകൾ ഒരിക്കലും അടച്ചുപൂട്ടപ്പടുകയില്ലെന്ന് നമുക്ക് തിരിച്ചറിയാം. ആനന്ദത്തിന്റെ പൂർവ്വ കാണ്ഡമായ വേദനയുടെ (ത്യാഗത്തിന്റെ ) കാതലും ഇതുതന്നെ!

**അല്മായ-സ്ത്രീ-യുവജന ശാക്തീകരണം**

രണ്ടാം വത്തിക്കാൻ സുനഹദോസ് ചരിത്രമായതിനു പിന്നിലെ കാരണം അത് സഭയ്ക്കുള്ളിലേയ്ക്കും പുറത്തേയ്ക്കും ആർദ്രമായ സ്നേഹത്തോടെയും വിശകലനാത്മകതയോടെയും നോട്ടം തിരിച്ചു എന്നുള്ളതാണ്. സുനഹദോസ് പുറത്തിറക്കിയ 16 ഡിക്രികളും പൊതുവായി പരിശോധിച്ചാൽ തന്നെ ഇക്കാര്യം വ്യക്തമാകും. സഭ എന്താണ്? ആരാണ്? എന്ത് ചെയ്യണം? എന്നീ മൂന്നു വിഭാഗങ്ങളായി ഈ ഡിക്രികളെ പഠിക്കാൻ സാധിക്കും എന്ന് കാലം ചെയ്ത ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി തന്റെ ക്ലാസ്സുകളിൽ നിരന്തരം പറയുമായിരുന്നു. സഭ ആരാണെന്നുള്ള വിഭാഗത്തിൽ പ്രധാനമായും അല്മായ പ്രേഷിതത്വം എന്ന ക്ലാസ്സിക് ഡിക്രിയിലൂടെ ഒരു നവയുഗദർശനത്തിനാണ് രണ്ടാം വത്തിക്കാൻ കൗൺസിൽ തുടക്കമിട്ടത്. ഘടനാപരമായ സവിശേഷതയായ ലംബമാതൃകയിലുള്ള (Vertical Model)ഹയറാർക്കിയൽ രൂപത്തിന് അതിനനുപൂരകവും, ഗുണാത്മകത വളർത്തുന്നതുമായ ഒരു തിരശ്ചീന മാതൃക (Horizonal Model) കൂടി വ്യക്തമാക്കിത്തരുന്ന ഒരു കാഴ്ചപ്പാടാണ് രണ്ടാം വത്തിക്കാൻ കൗൺസിൽ മുന്നോട്ടു വച്ചത്. സത്യത്തിൽ ഫ്രാൻസിസ് മാർപ്പാപ്പായുടെ 'സുവിശേഷത്തിന്റെ ആനന്ദം' എന്ന അപ്പസ്തോലിക പ്രബോധനം, രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ കാഴ്ചപ്പാടുകളുടെ ഈ കാലഘട്ടത്തിനനുസൃതമായ ഒരു പുനർവായനയും, പുനരാഖ്യാനവും ആണെന്ന് കാണാൻ കഴിയും.

ആനന്ദദായകമായ സുവിശേഷീകരണ യജ്ഞത്തിൽ സഭാപരമായി നാം നേരിടുന്ന വെല്ലുവിളികളെപ്പറ്റി പ്രതിപാദിക്കുന്ന ഖണ്ഡികകളിൽ പരിശുദ്ധ പിതാവിന്റെ ദർശനങ്ങളുടെ ഒരു കേന്ദ്ര സ്വഭാവം തന്നെ വിരചിതമായിട്ടുണ്ട്. അല്മായരിലും, അവരിലൂടെയും സംഭവിക്കേണ്ട നവസമൂഹ നിർമ്മിതിക്ക് വിഘാതമായ അനേകം ഘടകങ്ങൾ ഇനിയും നമ്മുടെ സവിശേഷ ഇടപെടലുകൾക്ക് വിധേയമാകണം എന്ന് അവിടുന്ന് ആഗ്രഹിക്കുന്നുണ്ട്. 'ജ്ഞാന സ്നാനത്തിലൂടെയും സ്ഥൈര്യലേപനത്തിലൂടെയും ലഭ്യമായ അല്മായരുടെ ഉത്തരവാദിത്വങ്ങളെക്കുറിച്ചും ധർമ്മങ്ങളെക്കുറിച്ചും വ്യക്തമായ അവബോധമില്ലായ്മ' എല്ലാ പുതിയ തലങ്ങളിലും ദൃശ്യമാകുന്നുണ്ടെന്നും അത് പ്രത്യേകം പരിഗണിക്കപ്പെടേണ്ടതാണെന്നും പരിശുദ്ധ പിതാവ് ചൂണ്ടിക്കാണിക്കുന്നു. അല്മായർക്കു നൽകേണ്ട രൂപീകരണ സമ്പ്രദായങ്ങളിലും, തീരുമാനങ്ങളെടുക്കുന്നതിൽ അല്മായർക്കു ലഭിക്കുന്ന പങ്കാളിത്ത ദാരിദ്ര്യവും തുടങ്ങി പ്രാദേശിക സഭകളിൽ ഈ വിഷയത്തിൽ കാണുന്ന സാഹചര്യം വ്യതിയാനം വരെ കാതലായ ശ്രദ്ധ കിട്ടേണ്ട അനേകം മേഖലകൾ ഈ രേഖയിൽ എടുത്തു പറയുന്നുണ്ട്. ഈവിധ പരിമിതികൾ കൊണ്ടുതന്നെ ''അല്മായ ശുശ്രൂഷകളിൽ ഇപ്പോൾ അനേകംപേർ ഏർപ്പെടുന്നുണ്ടെങ്കിൽപോലും സാമൂഹികവും രാഷ്ട്രീയവും സാമ്പത്തികവുമായ മേഖലകളിൽ ക്രൈസ്തവ മൂല്യങ്ങളുടെ വലിയ തോതിലുള്ള വ്യാപനത്തിൽ'' അല്മായരുടെ പങ്കാളിത്തവും സജീവ നേതൃത്വും വേണ്ടവിധത്തിൽ പ്രതിഫലിക്കാത്ത ഒരവസ്ഥ സംജാതമായിട്ടുണ്ടെന്നാണ് മാർപ്പാപ്പ തിരുമേനി വിലയിരുത്തുന്നത്. പ്രത്യേകിച്ച് മാതൃത്വം എന്ന സവിശേഷം ദാനംവഴി ദൈവീകമായ പങ്കുവയ്പിന് നേർസാക്ഷികളാകുന്ന സ്ത്രീകളുടെ പങ്കാളിത്തവും, നേതൃത്വവും സുവിശേഷീകരണ യജ്ഞത്തിൽ കൂടുതൽ വിന്യസിക്കപ്പെടണം എന്ന് അവിടുന്ന് ആഗ്രഹിക്കുന്നു. ''പുരുഷൻമാരേക്കാൾ കൂടുതൽ സ്ത്രീകൾക്കുള്ളതായി കാണപ്പെടുന്ന സംവേദനക്ഷമത (Communication Competency) അന്തർജ്ഞാനം (Intuition) വ്യതിരിക്തമായ ഇതരഗുണങ്ങൾ'' എന്നിവ സഭയിൽ സ്ത്രീകളുടെ ശാക്തീകൃത പങ്കാളിത്തിനുതകുന്ന ദൈവശാസ്ത്രപരമായ വിചിന്തനത്തിന് വഴിവയ്ക്കേണ്ടതാണെന്ന് ചൂണ്ടിക്കാണിക്കപ്പെടുന്നു. സ്ത്രീകളുടെ സജീവ സാന്നിദ്ധ്യം ഉറപ്പു വരുത്തുന്നതിനുള്ള നടപടികളിൽ സഭ ഇനിയും മുന്നോട്ടു പോകേണ്ടതുണ്ടെന്ന പരിശുദ്ധ പിതാവിന്റെ കാഴ്ചപ്പാട്, ക്രിസ്തുവിന്റെ മണവാട്ടിയായ സഭയെ ദാർശനീകവും, പ്രയോഗികവുമായ തലങ്ങളിൽ മണവാട്ടിക്കൊത്ത മഹത്വത്തിലേക്ക് നയിക്കാൻ പര്യാപ്തമാകും എന്ന് നിരീക്ഷിക്കുന്നതിൽ തെറ്റില്ല.

പരമ്പരാഗമായി ഏകോപിപ്പിക്കപ്പെടുന്ന യുവജന ശുശ്രൂഷയിൽ കാതലായ ഘടനാപരമായ പരിഷ്ക്കാരങ്ങൾ ഏർപ്പെടുത്തണമെന്നും ഈ അപ്പസ്തോലിക രേഖ ആവശ്യപ്പെടുന്നു. 'അവരെ സമീപിക്കുകയും, അവരോട് സംവദിക്കുകയും ചെയ്യുന്ന ഭാഷയുടെ ശാസ്ത്രവും, രീതിയും കാലികമായി പരിഷ്ക്കരിക്കേണ്ടതാണെന്നാണ്' പരിശുദ്ധ പിതാവിന്റെ മതം. ഈ ഭാഷാപരമായ പരാജയം സഭയുടെ വിദ്യാഭ്യാസ ശുശ്രൂഷയിൽ വരുത്തുന്ന അപചയങ്ങൾ യുവജന പ്രേഷിത വേദികളിലും പ്രതിഫലിച്ചേക്കാം എന്ന ആശങ്ക അദ്ദേഹത്തിനുണ്ട്. എങ്കിലും ഇന്ന് സഭയിൽ ദൃശ്യമാകുന്ന യുവജനങ്ങളുടെ സംഘാത മുന്നേറ്റത്തിൽ പിതാവ് പ്രത്യാശപരനാണ്. ''എല്ലാ കോണുകളിലേക്കും സന്തോഷപുരസ്സരം യേശുവിനെ ആനയിച്ചുകൊണ്ട്, യുവജനങ്ങൾ തെരുവിലെ പ്രഘോഷകർ (Callejeros de la fe) ആകുന്നതു കാണുന്നത് എത്ര മനോഹരമാണെന്ന്'' അവിടുന്ന് ചോദിക്കുന്നു. ഉന്മേഷവും തീക്ഷ്ണതയും ഉള്ളിടത്ത് യുവജനങ്ങളുടെ ഇടയിൽ നിന്ന് കൂടുതൽ സമർപ്പിതർ ഉയർന്ന് വരും എന്ന് അവിടുന്ന് പ്രവചിക്കുന്നു. ''ഭൂതകാല തെറ്റുകൾ വിവേകരഹിതമായി ആവർത്തിക്കരുതെന്നും'', ''നവീകൃതവും വിസ്തൃതവുമായ പ്രത്യാശയിലേക്ക്'' നമ്മെ നയിക്കുന്ന യുവജനങ്ങളെ ധീരതയോടെ വളർത്തുവാൻ നമുക്കാകണം എന്നുമാണ് ഈ രേഖ മുന്നോട്ടുവയ്ക്കുന്ന നിർദ്ദേശം.

**ജ്ഞാനവായന : സുവിശേഷ പ്രസംഗത്തിന്റെ രീതിശാസ്ത്രം**

പ്രഘേഷിക്കപ്പെടുന്ന സുവിശേഷം ആനന്ദകരമാകണമെ

ങ്കിൽ പ്രഘോഷകനൊരു രീതിശാസ്ത്രം അത്യാന്താപേക്ഷിതമാണ്. ഫ്രാൻസിസ് പാപ്പാ തന്റെ ദശകങ്ങൾ നീണ്ട അജപാലനാനുഭവത്തിൽ സ്ഥുടം ചെയ്തെടുത്ത സുവിശേഷ പ്രസംഗത്തിന്റെ ഒരു ശൈലി ഈ പ്രമാണരേഖയിൽ വരച്ചു കാട്ടുന്നുണ്ട്. അടിസ്ഥാനപരമായി അത് പ്രാഥമികമായി 'ജ്ഞാനവായന'യിൽ (Reading on knowledge and knowledgable reading) നിന്ന് തുടങ്ങണം എന്നുള്ളതാണ്. ആത്മാവിന്റെ ചോദനയാൽ ഹൃദയത്തിലേക്ക് നീളുന്ന ഒരവബോധ മണ്ഡലം പ്രഘോഷകനു നൽകാൻ ഈ ജ്ഞാനവായന കാരണമാകും. പ്രാർത്ഥനയുടെ ചൈതന്യമുള്ള വചന പ്രഘോഷണ ഒരുക്കം വചനത്തിന്റെ ഗഹനതയുടെ ആഴങ്ങൾ പ്രഘോഷകന് മനസ്സിലാക്കിക്കൊടുക്കുന്നതോടൊപ്പം തന്റെ തന്നെ ജീവിത യാഥാർത്ഥ്യങ്ങളുടെ പശ്ചാത്തലത്തിൽ വചന സന്ദേശത്തോട് സാധർമ്മ്യം പ്രാപിക്കുന്നതിനും ആത്മപരിശോധനയ്ക്കും ഉതകും. മുൻവിധിയോടും, ഉദ്ദേശശുദ്ധി ഇല്ലാതെയും വചനത്തെ വായിച്ചെടുക്കാൻ - പ്രത്യക്ഷാർത്ഥത്തിൽ നിന്നും ആന്തരികാർത്ഥത്തിലേക്ക് - പ്രഘോഷകന് കഴിയണമെന്നാണ് പരിശുദ്ധ പിതാവ് പഠിപ്പിക്കുന്നത്. മിക്കപ്പോഴും വചനത്തിന്റെ 'ജ്ഞാനവായന' അത് നടത്തുന്ന പ്രഘോഷകനിലാണ് പരിവർത്തനം വരുത്തേണ്ടത്. ഒരു ചുവട് പിന്നോട്ടു മാറുവാനോ; അൽപ്പം കഠിനമായത് ഏറ്റെടുക്കുവാനോ അത് പ്രഘോഷകനെ നിർബന്ധിച്ചേക്കാം. ഇത്തരമൊരു സ്ഥാനമാറ്റത്തിന് പ്രഘോഷകൻ വിധേയനാകുന്നില്ലെങ്കിൽ ശ്രോതാക്കളിൽ എന്ത് അന്തരമാണ് വരുത്താൻ കഴിയുക എന്നാണ് ചിന്തിക്കേണ്ടതെന്നാണ് സൂചന.

ക്രിസ്തു എന്ന ഏക വ്യക്തിയിലേക്ക് കേന്ദ്രീകരിച്ചുകൊണ്ട് മാത്രമേ വചന പ്രഘോഷണം നടത്താവൂ എന്ന് മാർപ്പാപ്പ നമ്മെ ഓർമ്മിപ്പിക്കുന്നു. പ്രഘോഷകൻ 'സത്യത്തോട് ആദരവുള്ളവനും', 'വചനത്തെ വ്യക്തി ജീവിതത്തോട് ബന്ധപ്പെടുത്തി' വ്യാഖ്യാനിക്കുവാൻ കഴിവുള്ളയാളുമാകണം എന്നാണ് പരിശുദ്ധ പിതാവ് ആഗ്രഹിക്കുന്നത്. ''ഒരുങ്ങാത്ത പ്രസംഗകന് ആത്മീയതയില്ല'' എന്നാണ് പരിശുദ്ധ പിതാവിന്റെ കാഴ്ചപ്പാട്. അനേകം തിരക്കുകൾക്കിടയിൽ പ്രത്യേകം കണ്ടെത്തുന്ന ഒരുക്കത്തിന്റെ നിമിഷങ്ങളിൽ പ്രസംഗകനിൽ പരിശുദ്ധാത്മാവ് സജീവമായി ഇടപെടുകയും സർഗ്ഗാത്മക ചിന്തകൊണ്ട് ഒരുവനെ നിറയ്ക്കുകയും ചെയ്യുന്നു. സുവിശേഷ പ്രസംഗത്തിന് അർദ്ധ കൗദാശിക ഭാവമാണുള്ളത്. ആയതിനാൽ സത്യം സൗന്ദര്യവുമായി കൈകോർത്ത് പോകുന്ന ഒരവതരണ രീതി അവലംബിക്കേണ്ടത് അത്യാവശ്യമാണ്. കേവലം അമൂർത്തമായ സത്യങ്ങളുടെ പ്രതിപാദനത്തിലോ, നിർവികാരമായ ന്യായാന്യായ വാദങ്ങൾ നിരത്തുന്നതിലോ മാത്രം തൃപ്തനാകാതെ നന്മ പ്രവർത്തിക്കുവാൻ ശ്രോതാവിനെ പ്രേരിപ്പിക്കുന്ന രീതിയിലേയ്ക്ക് വചനഘോഷണം രൂപാന്തരപ്പെടണം എന്ന് ഈ പ്രമാണരേഖ പഠിപ്പിക്കുന്നു. ക്രിസ്തുനാഥൻ തന്റെ പ്രസംഗത്തിലുടനീളം ഉപയോഗിച്ച പ്രതിരൂപങ്ങളുടെ മാതൃക ഇക്കാലത്തും പ്രസംഗകർക്ക് വഴികാട്ടിയാകണം എന്നാണ് മാർപ്പാപ്പ ഉൽബോധിപ്പിക്കുന്നത്.

ആധുനിക മാദ്ധ്യമജന്യമായ വിനോദത്തിന്റെ ഒരു നേർക്കാഴ്ചയായി സുവിശേഷ പ്രഘോഷണം മാറരുത്. ആരാധനാ ക്രമത്തിന്റെ ചട്ടക്കൂടിനുള്ളിൽ സ്ഥിതി ചെയ്യുന്നതാകയാൽ അത് ഹൃസ്വവും, മനോഹരവും അനുഷ്ഠാനക്രമങ്ങളുടെ സന്തുലിതാവസ്ഥയെയും താളക്രമത്തെയും ഭംഞ്ജിക്കാത്തതും ആയിരിക്കണം. പ്രസംഗകനേക്കാൾ കൂടുതലായി ക്രിസ്തുവിന് ശ്രദ്ധയും കേന്ദ്രസ്ഥാനവും ലഭിക്കണമെന്ന് സാരം. ''ഒരമ്മയുടെ സംഭാഷണം'', ''ഹൃദയത്തെ തീപിടിപ്പിക്കുന്ന വാക്കുകൾ, ''ജനങ്ങളെ ശ്രവിക്കുക'' തുടങ്ങിയ പ്രയോഗങ്ങളാണ് സുവിശേഷ പ്രഘോഷണത്തിന്റെ രീതിശാസ്ത്രം വിശകലനം ചെയ്യാൻ പരിശുദ്ധ പിതാവ് ഉപയോഗിച്ചിരിക്കുന്നത്. ''പ്രസംഗകനിലൂടെ മറ്റുള്ളവരിൽ എത്തിച്ചേരാൻ ആഗ്രഹിക്കുന്നത് ദൈവമാണെന്ന'' തിരിച്ചറിവാണ് പ്രസംഗത്തിന്റെ പുതിയ രീതിശാസ്ത്രത്തിന് സാധുതയേകുന്നത്.

(തുടരും)

*ചോദ്യത്തിനു മറുപടി:* **''വിവാഹിതരുടെ കന്യാത്വം''**

2014 ഫെബ്രുവരി ലക്കം ക്രൈസ്തവ കാഹളത്തിലെ ''വിവാഹ കൂദാശയിലെ തിരുവചന പ്രബോധനം'' എന്ന ലേഖനത്തിന്റെ അവസാന വാചകത്തിൽ ''വിവാഹിതരുടെ കന്യാത്വം'' എന്ന ശൈലി പ്രയോഗിച്ചിരുന്നു. അതുകൊണ്ടുദ്ദേശിക്കുന്നത് എന്താണെന്ന് പലർ വിളിച്ചുചോദിച്ചു. അത് നിനവേയിലെ ഇസഹാക്ക് എന്ന സന്യാസവര്യൻ പ്രയോഗിച്ചിട്ടുള്ള ശൈലിയാണ് വിശ്വസ്തരായ ദമ്പതികളുടെ ആദ്ധ്യാത്മിക കന്യാത്വമാണ് വിവക്ഷ വിവാഹിതർ ദാമ്പത്യബന്ധത്തിൽ വിശ്വസ്തരായി നിലനിന്നുകൊണ്ട് ദാമ്പത്യധർമം ((ലൈംഗികബന്ധം) നിർവഹിക്കുന്നതുവഴി അവരുടെ ശാരീരിക കന്യാത്വം നഷ്ടപ്പെടുമെങ്കിലും അവരുടെ ആധ്യാത്മിക കന്യാത്വം നിലനിൽക്കും.

**ഫാ. കുര്യൻ വാലുപറമ്പിൽ**




# മറക്കാത്ത സ്നേഹം

ബ്രദർ ജസ്റ്റിൻ കിഴക്കുംകര

മനുഷ്യൻ മനുഷ്യനെ മറന്നുകൊണ്ട് ജീവിക്കുന്നവരുടെ കാലഘട്ടമായി ഇന്നത്തെ ലോകം മാറിക്കൊണ്ടിരിക്കുകയാണ്. എന്തിനേറെ പറയണം രക്തബന്ധങ്ങൾക്കുപോലും കുടുംബ ങ്ങളിൽ സ്ഥാനം നഷ്ടപ്പെട്ടിരിക്കുകയാണ്. ഇന്നത്തെ സ്നേഹപ്രകടനങ്ങളും, ബന്ധങ്ങളുമെല്ലാം വിവര സാങ്കേതിക മാധ്യമങ്ങളുടെ കൈപിടിയിലാണ്. സ്വന്തം സുഖവും സന്തോഷവും അന്വേഷിച്ച് പായുന്ന തിരക്കേറിയ മനുഷ്യന്റെ ജീവിത യാത്രയിൽ ഇടയ്ക്കിടെ ഓർക്കുന്നത് നല്ലതായിരിക്കും. "ക്രിസ്തുവിന്റെ അനന്തമായ സ്നേഹം". ആ സ്നേഹത്തിന്റെ ആഴം ഇന്നും എന്നും മനുഷ്യനെ അന്വേഷിച്ചുകൊണ്ടേ യിരിക്കും. ആ സ്നേഹം നമുക്ക് സങ്കൽപ്പിക്കാൻ പോലും കഴിയാത്ത കാൽവരി ക്രൂശിലെ സ്നേഹമാണ്. നാം അനുഭവിക്കേണ്ട വേദനകളും നൊമ്പരങ്ങളുമെല്ലാം ആരോടും ഒരു പരാതിയും പരിഭവവും ഇല്ലാതെ ആ ദിവ്യനാഥൻ സ്വയം ഏറ്റെടുത്തു.

ഇല്ലായ്മയുടെ അവസ്ഥയിൽ നീ ദൈവത്തോട് നിറകണ്ണുകളുമായി നിരന്തരം പ്രാർത്ഥനയിലൂടെ സംഭാഷണം നടത്തിയിരുന്നു. എന്നാൽ ഇപ്പോൾ നീ അർഹിക്കുന്ന തരത്തിൽ ദൈവം നിന്നെ കൈപിടിച്ച് ഉയർത്തിയപ്പോൾ നിന്റെ ജീവിത വിശുദ്ധിയും, വചനത്തിലധിഷ്ഠിതമായ ജീവിതവും നീ മറവിയുടെ പിന്നാമ്പുറങ്ങളിലേക്ക് വലിച്ചെറിയുന്നു. ഓരോ ദിവസം കഴിയുംതോറും നിനക്ക് നഷ്ടമായിക്കൊണ്ടിരിക്കുന്ന ദൈവിക വെളിപാടുകളെക്കുറിച്ചോർത്ത് നീ നൊമ്പരപ്പെടു ന്നില്ല. പകരം കാതുകൾക്ക് ഇമ്പകരവും മിഴികൾക്ക് ആസ്വാദ്യകരവുമായ പലതിനും പിന്നാലെ പോയി നിന്റെ ഹൃദയത്തിൽ ദൈവത്തിന്റെ സ്ഥാനം നഷ്ടപ്പെടുത്തിക്കൊണ്ടി രിക്കുന്നു (വെളി. 2:4).

ഓരോ തിൻമയും ചെയ്തതിനുശേഷം ഇനി ഞാൻ ആവർത്തിക്കില്ല! 'ദൈവമേ' എന്നോട് ക്ഷമിക്കണമേ എന്ന് പ്രാർത്ഥിച്ചുകൊണ്ട് പുരോഹിതന്റെ മുൻപിൽ മുട്ടുകൾ മടക്കി നിറകണ്ണുകളോടെ നാം അനുതാപത്തിന്റെ കൂദാശയ്ക്കായി നിൽക്കുന്നു. ഈശോയ്ക്ക് സദൃശ്യനായ പുരോഹിതൻ പറയുന്ന ഉപദേശങ്ങൾ കേട്ടശേഷം പാപപരിഹാരകർമ്മങ്ങൾ നിറവേറ്റുന്നു. എന്നിട്ടും എന്തേ നീ കാൽവഴുതി പാപത്തിലേക്ക് വീഴുന്നു?

പാപചായ്ച്ചിലുകൾ നിന്നെ നിരന്തരം ഭരിക്കുന്നു ണ്ടെങ്കിൽ അതിനു കാരണം മറ്റൊന്നും അല്ല, ക്രിസ്തുവും, ക്രിസ്തുവിന്റെ തിരുമൊഴികളും നിന്നെ സ്പർശിക്കാതെ കടന്നുപോകുന്നു. അതല്ലെങ്കിൽ ക്രിസ്തു നിന്റെ ജീവിതത്തിൽ ഒരു അനുഭവമായി മാറുന്നില്ല. ക്രിസ്ത്യാനിയെ സംബന്ധി ച്ചിടത്തോളം അതിപ്രധാന ദിവസമായ ഞായറാഴ്ച വി.കുർബാന മദ്ധ്യേ ദിവ്യകാരുണ്യം നാവിൻതുമ്പിലേക്ക് സ്വീകരിക്കുമ്പോൾ എന്തന്നില്ലാത്ത ആനന്ദം ഉണ്ടാകണം. പ്രപഞ്ചത്തിലെ മനുഷ്യരെ ഹൃദയത്തോട് ചേർത്തുപിടിച്ച് സ്നേഹിച്ച ഈശോനാഥൻ ഒരു ഗോതമ്പ് അപ്പത്തിന്റെ രൂപത്തിൽ നമ്മോട് അലിഞ്ഞുചേരാൻ നിരന്തരം ആഗ്രഹിക്കുന്നുണ്ട്. അതിനായി നാം ഹൃദയകവാടങ്ങൾ തുറന്ന് അവനായി കാത്തിരിക്കണം. അരോ പറഞ്ഞുകേട്ട ഒന്നാണ്. ഇതെന്റെ ആദ്യത്തേയും അവസാനത്തെയും ബലിയാണെന്ന് ചിന്തിച്ചുകൊണ്ട് ദിവ്യബലിയിൽ പങ്കെടുത്താൽ ദിവ്യ കാരുണ്യം അനുഭവ വേദ്യമാകുകയും നാഥന്റെ സ്നേഹം ആവോളം അനുഭവിക്കുകയും ചെയ്യുന്നതിന് നമുക്ക് സാധിക്കും. "എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു" (യോഹ 6:56).





JORDAN
ISRAEL
PALESTINE
EGYPT
A Pilgrimage to the
Holy Land
led by
His Beatitude
Cardinal
Baselios Cleemis
Catholicos
2014 June 9-19
for more details and booking:
Fr. Wilson Thattaruthundil - 9447111170
Fr. Bovas Mathew Meloottu 9447661943

RNI Licence No. 5675/1960
Postal Reg. No. KL/TV(N)284/2012-14
Date of Publication 27-3-2014 Posting Date 28, 29 of every month

Christavakahalam Monthly Aprilh 2014
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum - 4, Phone: 0091 471 2446116, 2443374, e-mail: stmaryspattom@gmail.com